*നെഹ്റു ബാലപുസ്തകാലയം -19*

# ബഡാ പാനി

**ലീലാ മജുംദാർ**

ചിത്രങ്ങൾ :

**പുലക് ബിശ്വാസ്**

വിവർത്തനം :

**പി. എ. വാരിയർ**





1973 (Saka 1894)

Reprinted – 1987 (Saka 1909)

വില
രു: 2.50



**BARA PANI**

***(Malayalam)***

PUBLISHED BY THE DIRECTOR, NATIONAL BOOK TRUST, INDIA,
A-5, GREEN PARK, NEW DELHI-16 AND PRINTED AT MAYA ENTERPRISES DELHI-32.



# ബഡാപാനി

മലയുടെ താഴ്‌വരയിലാണ് കനുവിന്റെ സ്കൂൾ. ചെമന്ന മേൽപ്പുരയുള്ള സ്കൂൾ. അവിടെനിന്ന് ഗുളുഗുളു ശബ്ദത്തോടെ ഒഴുകുന്ന അരുവിയുടെ മീതെയുള്ള കൊച്ചുമരപ്പാലം വരെയും കനു മലമുകളിലേക്ക് ഓടിക്കയറി. ഇവിടെയാണ് ഞായറാഴ്ചയും മററവധിദിവസങ്ങളിലും അവൻ അപ്പൂപ്പന്റെകൂടെവന്ന് മീൻ പിടിക്കാറുള്ളത്. അവർ പാലത്തിന്റെ താഴെയുള്ള പരന്ന കല്ലിന്മേലിരിക്കും, തല നിഴലിലും കാല് വെയിലത്തുമായിട്ട്. കല്ലിൽനിന്നുള്ള ചൂട് നട്ടെല്ലിലൂടെ അരിച്ചുകേറുമ്പോൾ നല്ല സുഖം തോന്നുന്നു എന്നാണ് അപ്പൂപ്പൻ പറയുക.

കുന്നിൻമുകളിലേക്കുള്ള കൽപ്പടികൾ കേറിപ്പോയാൽ കനുവിന്ന് വീട്ടിലെത്താൻ കൃത്യം പത്തു മിനിററ വേണം. പത്തു പടി മേലോട്ട്, തിരിഞ്ഞ് അഞ്ചടി നടക്കുക, തിരിഞ്ഞ് വീണ്ടും പത്തു



പടി മേലോട്ടു് — അങ്ങനെ മലഞ്ചെരുവിലുള്ള അവരുടെ കൊച്ചു 'മുൽകി' ഗ്രാമത്തിലെത്താം. കനുവിന്റെ കിടപ്പുമുറിയിലെ ജനലിലൂടെ നോക്കിയാൽ ധാൻഖേതി താഴ്‌വര കാണാം. മുൻപു് അച്ഛൻ ജോലി ചെയ്തിരുന്ന സർവേ ഓഫീസിന്റെ ജനലുകളുടെ അകംവരെയും കാണാം. ഇപ്പോൾ അച്ഛനെ നഗരത്തിലുള്ള വലിയ ഓഫീസിലേക്കു് മാററിയിരിക്കയാണു്.

കുന്നിൻ മുകളിലേക്കു് കേറിപ്പോകുമ്പോൾ അവിടെയുള്ള എല്ലാം വീടുകളുടെയും അടുക്കളഭാഗങ്ങൾ കടന്നുപോകണം. കിറുകിറുക്കുന്ന, ചെമന്ന, പിൻഗേററു കടന്നു് വീട്ടിലെത്തുമ്പോഴേക്കും, ഓരോ വീട്ടിലെയും അത്താഴത്തിന്റെ വിഭവങ്ങൾ അവൻ അറിഞ്ഞിരിക്കും.

ചിലപ്പോൾ അത്താഴം പാകംചെയ്യുന്നവർ ജനലിലൂടെ അവനെ വിളിച്ചു്, അമ്മയുടെ വിശേഷങ്ങൾ ചോദിക്കും. അച്ഛന്റെ കത്തു് വന്നോ എന്നും് അന്വേഷിക്കും. അവനു് വഴിക്കു് കൊറിച്ചുകൊണ്ടു് നടക്കാൻ വല്ലതുമൊക്കെ കൊടുക്കുകയും ചെയ്യും — വറുത്ത സാധനങ്ങൾ, മിഠായി, അല്ലെങ്കിൽ വിളഞ്ഞ ആപ്രിക്കോട്ടു്. അമ്മക്കു് ഈ പതിവു് ഒട്ടും ഇഷ്ടമല്ല. ബംഗാളിലെ സമതലപ്രദേശത്തു് അജയ്‌നദിയുടെ കരയ്ക്കായിരുന്നു അവരുടെ വീടു്. അവിടെയാണെങ്കിൽ ഒന്നും ഇവിടുത്തെ മാതിരിയല്ല.

ചപ്പാത്തിപോലെ പരന്നതാണു് അവിടുത്തെ നിലം. ചെമന്ന മണ്ണാണു്; അവിടവിടെ പിളർന്നിരിക്കും. കടുംപച്ച നിറമുള്ള സാലവനങ്ങളിലൂടെ ചുടുകാററു് വീശിയടിക്കും. മാർച്ചുമാസത്തിൽ ചെമന്ന പൂക്കളെക്കൊണ്ടു് കത്തിജ്വലിക്കുന്ന പലാശമരം അനേകം നാഴിക അകലെനിന്നു് കാണാം. 'കാട്ടിന്റെ ജ്വാല' എന്നാണു് അവർ അതിനെ വിളിക്കുക. കനു ആ സമതലപ്രദേശങ്ങൾ കണ്ടിട്ടേയില്ല.

'അമ്മേ! അപ്പൂപ്പാ! നിങ്ങളെവിടെയാണു്? എനിക്കു വിശക്കുന്നു;' കനു മുററം കടന്നു് പിൻവരാന്തയുടെ മൂന്നു കൽപ്പടികൾ കേറിക്കൊണ്ടു് വിളിച്ചുപറഞ്ഞു. എല്ലാവരും ഉടനെ പുറത്തേക്കു വന്നു — ഊൺമുറിയുടെ ഊഞ്ഞാൽവാതിൽ തള്ളിത്തുറന്നുകൊണ്ടു് അമ്മ, വരാന്തയുടെ അററത്തുള്ള കൊച്ചുമുറിയിൽനിന്നു് കാൽ വലിച്ചു നടന്നുകൊണ്ടു് അപ്പൂപ്പൻ, മടിച്ചിപ്പൂച്ചയായ മ്യാവൂ, ഒരു നിമിഷംപോലും അനങ്ങാതെ നിൽക്കാത്ത, രോമാവൃതനായ, കാട്ടുപട്ടി ഭൗ-ഭൗവും.

'ഇന്നു് നമ്മുടെ കോഴികൾ എത്ര മുട്ടയിട്ടു?' അപ്പൂപ്പൻ വലിയ ആകാംക്ഷയോടെ ചോദിച്ചു.

അമ്മക്ക് ഇതത്ര രസിച്ചില്ല. ‘അമ്മാമൻ പിന്നേയും തുടങ്ങിയല്ലോ വിഡ്ഢിത്തങ്ങൾ ചോദിക്കാൻ. അവൻ എന്തെങ്കിലും ഇത്തിരി കഴിച്ചിട്ടുപോരേ ഈ ചോദ്യങ്ങൾ? ങ്ഹും, മുട്ട! ആർക്ക് വേണം ഈ മുട്ട?’ അപ്പൂപ്പന്റെ തിളങ്ങുന്ന കണ്ണുകളിലെ പുഞ്ചിരി മാഞ്ഞുപോയി. കന്നു സ്കൂൾസഞ്ചി ദൂരെയെറിഞ്ഞ് അപ്പൂപ്പന്റെ അടുത്ത് കുതിച്ചെത്തി അദ്ദേഹത്തിന്റെ ശുഷ്കിച്ച കഴുത്തിൽ പിടിച്ചു തൂങ്ങി. അപ്പൂപ്പൻ വീണു, വീണില്ല എന്ന മട്ടായി.

‘‘എനിക്കു വേണം’’ അവൻ നിലവിളിച്ചു. ‘ഇന്നു പതിനാലു മുട്ട കിട്ടി അപ്പൂപ്പാ, ഒന്നു പൊട്ടിപ്പോയതു കൂടാതെ.’

അമ്മ വെറുപ്പു പ്രകടിപ്പിച്ചു. ‘ഇരുപതു പിടക്കോഴിയുണ്ട്. എന്നിട്ടു പതിനാലു മുട്ട! എനിക്ക് ചിരിയാണു വരുന്നത്! ഷൂസഴിച്ച് കയ്യും കാലും കഴുകി ചായ കുടിക്കാൻ വരൂ. പൂരി,



പുതിയ ഉരുളക്കിഴങ്ങു്, നമ്മുടെ തോട്ടത്തിലെ പയറു് — എല്ലാമുണ്ടു്. അപ്പൂപ്പൻ കുന്നിൻചെരിവിൽനിന്നു് ഒരു കൊച്ചുകൂട നിറയെ റാസ്ബെറി പറിച്ചുതരുമുണ്ടു് — വെയിലിൻെറ ചൂടുള്ള റാസ്ബെറി!' കുനുവിന്നു് തൻെറ വീടു് വലിയ ഇഷ്ടമാണു്. ഒന്നാംതരമായി വെള്ളവീശിയ ചുമരുകൾ; ചുളുക്കി മടക്കിയ, ചെമന്ന മേൽക്കൂര: പച്ച ജനലുകളും വാതിലുകളും. ഉച്ചതിരിഞ്ഞ നേരത്തു് കുന്നിൻെറ താഴ്‌വരയിൽ അരുവിയുടെ കരക്കുള്ള സ്കൂളിൽനിന്നുനോക്കുമ്പോൾ വീടിൻെറ ജനൽപ്പാളികൾ വെയിൽ തട്ടി തിളങ്ങുന്നതു കാണാം. 'വരൂ, വരൂ, വീട്ടിലേക്കു വരൂ,' ജനൽപ്പാളികൾ ക്ഷണിക്കുന്നതുപോലെ തോന്നും. 'ഞങ്ങളെല്ലാം ഇവിടെ നിന്നെയും കാത്തിരിക്കുകയാണു്!'

അവർക്കു സ്വന്തമായ അടുക്കളത്തോട്ടമുണ്ടു്. തോട്ടക്കാരൻ യൂബിൻ അവിടെ മധുരമുള്ള ക്യാരട്ടും പച്ചക്യാബേജും കടുംചെമപ്പുനിറമുള്ള റാഡിഷും കൃഷിചെയ്തു വളർത്തുന്നു. തോട്ടത്തിൽ പ്ലം, പീച്ചു്, പീർ മുതലായ മരങ്ങളുണ്ടു്. ഒരുതരം ആപ്പിൾമരവുമുണ്ടു്. അതിൻെറ പഴം ചവർപ്പാണു്. പക്ഷെ, അപ്പൂപ്പൻ തീയിൽ ചുട്ടെടുത്താൽ അതിനു എന്തൊരു രുചിയായിരിക്കുമെന്നോ! കുനുവിന്നു് അപ്പൂപ്പനെ വലിയ ഇഷ്ടമാണു്. എഴുപത്തെട്ടു വയസ്സായി അപ്പൂപ്പന്നു്. ഇപ്പോൾ വാടിച്ചുങ്ങിയ ചെമന്ന ആപ്പിൾപ്പഴം പോലെയുണ്ടു്.

അപ്പൂപ്പൻ ശരിക്കും ഒരു ബന്ധുവല്ല; മുത്തച്ഛൻെറ ഒരു സ്നേഹിതൻ മാത്രമാണെന്നാണു് അമ്മ പറയുന്നതു്. ഫോറസ്റ്റ് ഡിപ്പാർട്ടുമെൻറിൽ ഒരുമിച്ചു് ജോലി ചെയ്തിരുന്നവരാണത്രെ അവർ. ഇപ്പോൾ മുത്തച്ഛനില്ല. അച്ഛനു് അകലെ നഗരത്തിലാണു് ജോലി. അദ്ദേഹത്തിന്നു് അപ്പൂപ്പനെ വലിയ ഇഷ്ടമാണു്. അപ്പൂപ്പനാണു് എല്ലാ നല്ല കാര്യങ്ങളും തന്നെ പഠിപ്പിച്ചതു് എന്നാണു് അച്ഛൻ പറയുക. അപ്പൂപ്പൻ പതിനാലാം വയസ്സിൽ സ്കൂൾ വിട്ടതാണു്. ആദ്യം സന്ദേശങ്ങൾ കൊണ്ടുപോകുന്ന പയ്യനായിട്ടു്, പിന്നെ, കാട്ടിലെ ഗാർഡായി — മുത്തച്ഛനെപ്പോലെതന്നെ.





# 2

''ഇന്നു് നമ്മളെന്താണു് ചെയ്യേണ്ടതു് അപ്പൂപ്പാ? അപ്പൂപ്പനുണ്ടാക്കിയ പുതിയ കവണയെടുത്തു്, യൂ-ബിന്റെ കൊച്ചുപിറാവിനെ കൊന്ന ദുഷ്ടപ്പരുന്തിനെ താഴെ വീഴ്ത്തിയാലോ?'' കുനു ചോദിച്ചു.

അമ്മക്കു് പരിഭ്രമമായി. 'അരുതു്, അരുതു്. പരുന്തിനെപ്പോലുള്ള ഭയങ്കരജീവികളുടെ നേരെ കവണ പ്രയോഗിക്കരുതു്. അവ നിന്നെ തിരിഞ്ഞാക്രമിക്കും. ആ നാരകത്തിന്മേലിരിക്കുന്ന ചില കാക്കകളെ കൊല്ലാൻ ശ്രമിക്കരുതേ? വൃത്തികെട്ട കള്ളപ്പടപ്പുകൾ!'

അപ്പൂപ്പൻ ഒന്നും പറഞ്ഞില്ല. കുറെ നേരം കഴിഞ്ഞു് അദ്ദേഹം കുനുവിനോടു പറഞ്ഞു, 'അതു സാധാരണകാക്കയല്ല, മോനേ; ബലിക്കാക്കയാണു്. അവയെ ഇണക്കിയെടുത്തു് സംസാരിക്കാൻ പഠിപ്പിക്കാം. വല്ലാത്തൊരു പരുക്കൻ ഒച്ചയുണ്ടു് അവക്കു്. കിഴവന്മാരെപ്പോലെ കിളുകിളാ അമർത്തിച്ചിരിക്കും. എനിക്കു് ഒരിക്കൽ ഒരു ബലിക്കാക്കയുണ്ടായിരുന്നു.'

കുനു വിളിച്ചുപറഞ്ഞു, 'എന്താണപ്പൂപ്പാ നിർത്തിക്കളഞ്ഞതു്? അപ്പൂപ്പന്റെ ബലിക്കാക്കക്കു് എന്തു പററി? മുത്തച്ഛൻ അതിനെ കണ്ടെത്തിയോ?'

'കണ്ടല്ലോ. ഞങ്ങളും അന്നു് കാട്ടിലെ ഗാർഡുകളാണു്. മുൽക്കിയുടെ മേലെ റിസർവ്വു്കാട്ടിലാണു് ഞങ്ങൾക്കു് ഉദ്യോഗം. അന്നു് ഒരു ഭയങ്കരകൊടുങ്കാററുണ്ടായി. ഫിർ മരത്തിലെ ഉയര

ത്തിലുള്ള കൂട്ടിൽനിന്നു് ഒരു കൊച്ചുബലിക്കാക്കയെ കാററു് വീശി പ്പുറപ്പിച്ചു് താഴെ വീഴ്ത്തിക്കളഞ്ഞു. തടി വെട്ടുകാരൻെറ കട്ടികളാണു് അതിനെ ആദ്യം കണ്ടതു്. അതിനു് ശരിക്കു് ചിറകുണ്ടായിരുന്നില്ല. ഇളംചുമപ്പുനിറത്തിലുള്ള പരുക്കൻ നിറഞ്ഞ തൊലിമേൽ ഈർപ്പം പിടിച്ച ഒരു കൊച്ചു തൂവൽ മാത്രം. കട്ടികൾ അതിനെ കുറെനേരം പോക്കററിലിട്ടുകൊണ്ടു് നടന്നു. അമ്മ കണ്ടെത്തി ശകാരിച്ചിട്ടായിരിക്കണം, അവർ അതിനെ ആ ഫിർ മരത്തിൻെറ ചുവട്ടിൽ കൊണ്ടുവച്ചു. തള്ള അതിനെ എടുത്തു് കൂട്ടിലേക്കുതന്നെ കൊണ്ടുപോകുമെന്നാണു് അവർ കരുതിയതു്. പക്ഷേ, ഒരു കാര്യമുണ്ടു്: മനുഷ്യൻെറ കൈയുടെ മണമുണ്ടെങ്കിൽ തള്ളക്കാക്കകൾ തങ്ങളുടെ കുഞ്ഞുങ്ങളെ ഒരിക്കലും തിരിച്ചെടുക്കില്ല. അവയെ കൊത്തിയാട്ടിക്കളയും. കൂട്ടിൽനിന്നു് വലിച്ചെറിയും.''

കനുവിനു് വലിയ വിഷാദമായി. ശ്വാസം കഴിക്കാൻ തന്നെ വിഷമം. ''എന്നിട്ടു് അപ്പൂപ്പനെന്തുചെയ്തു?'' അവൻ ചോദിച്ചു.

'നിൻെറ മുത്തച്ഛൻ ആ പക്ഷിക്കുഞ്ഞിനെ കീശയിലിട്ടു് ഫിർമരത്തിന്മേൽ കേറി. വലിയ പക്ഷികൾ ചിറകു വീശിയടിച്ചു് അങ്ങേരുടെ മുഖത്തിനുനേരെ പറന്നു. അങ്ങേർ കയ്യിലെ സ്കാർഫു വീശി അവയെ അകററി കുഞ്ഞിനെ കൂട്ടിനകത്തു വെച്ചു. തള്ളപ്പക്ഷി ഉടനെ അതിനെ തട്ടി താഴെയിട്ടു. അതു് നിലത്തു വീണു് ചാകുമായിരുന്നു. അപ്പോഴേക്കും ഞാനതിനെ പിടിച്ചു. അതിൻെറ കൊച്ചുഹൃദയം ശക്തിയായി തുടിക്കുന്നതു് എൻെറ വിരലിൽ തട്ടിയിരുന്നു. ഞാൻ നിശ്ചയിച്ചു — ഇനി ഞാനിതിനെ ഒരിക്കലും വിട്ടുയക്കില്ല.

''ഞാനതിനെ വീട്ടിൽ കൊണ്ടുപോയി ഭാര്യയെ ഏല്പിച്ചു. അവൾക്കു് കുഞ്ഞുങ്ങളില്ല. ഞാൻ പറഞ്ഞു, 'ഇതാ, ഈ കുഞ്ഞിനെ വളർത്തിക്കൊള്ളു. നിനക്കെപ്പോഴും ഒരു കൂട്ടായിരിക്കും.' അവൾ അതിനെ എടുത്തു വളർത്തി. ബലിക്കാക്ക വളർന്നു് തടിച്ചു വലുതായി. ഒന്നാംതരം കറുത്ത ചിറകുകൾ, ചെമന്നു തിളങ്ങുന്ന കണ്ണുകൾ, ധാരാളമായി സംസാരിക്കുകയും ചെയ്യും!''

'ആരുടെ ഭാര്യയായിരുന്നു അതു്, അപ്പൂപ്പാ? അവരിപ്പോൾ എവിടെയാണു്?'

'എൻെറ ഭാര്യ, കനു. സ്വർഗരാജാവായ യു-ഇയുടെ ഭവനത്തിലാണു് അവരിപ്പോൾ താമസിക്കുന്നതു്. അവിടെ എല്ലാവർക്കും സുഖമാണു്. അവർ പോയതിനു ശേഷമാണു് ഞാനിവിടെ താമസമാക്കിയതു്.

'മോശം ഭാര്യ, അപ്പൂപ്പനെ തനിച്ചാക്കി പോയല്ലോ!'

'അല്ല, അല്ല, അവർ വളരെ നല്ല സ്ത്രീയായിരുന്നു. അവർ ഞങ്ങളുടെ ബലിക്കാക്കയായ റുണാറിനെ നോക്കാൻ എന്നെ ഏ



ല്ലിച്ചിട്ടാണു് പോയതു്. ഞാൻ ഇരുപത്തിരണ്ടു കൊല്ലം അതിനെ നോക്കുകയും ചെയ്തു. ഒരു ദിവസം രാവിലെ അതു പറന്നുപോയി. പിന്നെ ഒരിക്കലും തിരിച്ചുവന്നിട്ടില്ല. അവരെ ഇനി കാണുമ്പോൾ എന്തു സമാധാനമാണു് പറയുക എന്നു് എനിക്കു് അറിഞ്ഞുകൂടാ.'

കനുധിനു് അത്ഭുതമായി. 'അവരെ ഇനി എങ്ങനെയാണു് കണ്ടെത്തുക, അപ്പൂപ്പാ? സ്വർഗത്തിലേക്കുള്ള വഴി അപ്പൂപ്പന്നറിയാമോ?'

അപ്പൂപ്പനു് ശുണ്ഠി വന്നു. 'എനിക്കു് അങ്ങോട്ടുള്ള വഴി കണ്ടുപിടിക്കാൻ ഒരു വിഷമവുമില്ല. എല്ലാ തോടുകളും എല്ലാ കൊച്ചരുവികളും 'ബഡാ പാനി'യിലേക്കുള്ള വഴി കണ്ടെത്തുന്നതുപോലെ. ബഡാപാനിയിലെ വൻവെള്ളം കണ്ടിട്ടില്ലേ — സമതലപ്രദേശത്തുനിന്നു് മോട്ടോർറോഡിന്റെ ഒപ്പം ഒഴുകുന്ന വൻവെള്ളം? അതിരിക്കട്ടെ. അതിനെപ്പററി തൽക്കാലം ഇത്രയും മതി. നമുക്കു നമ്മുടെ കൊച്ചരുവിയിൽ പോയി മീൻ പിടിക്കാം. നാളെ അവധിയാണല്ലോ. അപ്പോൾ നിനക്കു് ഗൃഹപാഠമൊന്നുമുണ്ടാവില്ല.'

അവർ ചൂണ്ടക്കോലും മീൻകുട്ടയുമെടുത്തു് കൊച്ചുപാലത്തിന്റെ അടുത്തേക്കു പോയി. വളഞ്ഞുപോകുന്ന റോഡിലൂടെയാണു് പോയതു്. കാരണം അപ്പൂപ്പന്റെ കാലിനു് സുഖമുണ്ടായിരുന്നില്ല. വല്ലാത്തൊരു പിടുത്തം.

കൽപ്പടികളിറങ്ങാൻ വലിയ വിഷമം. അപ്പൂപ്പൻ ചെറുപ്പമായിരുന്നപ്പോൾ ഈരണ്ടു പടി ഒന്നിച്ചു ചാടിക്കേറിയിരുന്നതാണു് — മുതുകത്തു് ഒരു ചുമടുമായിട്ടു് വേണെങ്കിൽ അങ്ങിനേയും.

പാലത്തിനു താഴെ അവർക്കു് മീൻ പിടിക്കാൻ പ്രത്യേകമായി ഒരു സ്ഥലമുണ്ടു്. വില്ലോമരങ്ങളുടെ ചാഞ്ഞുകിടക്കുന്ന ഇലകൾ അവിടെ തണൽ വിരിച്ചിട്ടുണ്ടു്; വെയിലേററു ചൂടുപിടിച്ച ഒരു പരന്ന പാറയും. അപ്പൂപ്പൻ വലിയ ഉറുമ്പിൻമുട്ടകൾ കൊണ്ടുവരും. മീനുകൾ അതിൻെറ നേരെ ചാടുന്നതു കാണണം! അപ്പൂപ്പന്നു് മീൻപിടുത്തത്തിൻെറ എല്ലാ സൂത്രവും അറിയാം. അദ്ദേഹം അന്ധനാവുന്നതിനു മുമ്പു് മുത്തച്ഛൻെറയും അച്ഛൻെറയുംകൂടെ ഇതേ പാറമേലിരുന്നു് മീൻ പിടിച്ചിട്ടുണ്ടു്. 'വളരെച്ചെറിയ മീനുകളെ ഒരിക്കലും പിടിക്കരുതു്' അപ്പൂപ്പൻ പറഞ്ഞു: 'അവ കുഞ്ഞുങ്ങളാണു്. അവ വെള്ളത്തിൽ വെട്ടിത്തിളങ്ങുന്നതു കണ്ടില്ലേ? വലിയ മീനുകളെ മാത്രമേ പിടിക്കാവൂ, വേവിച്ചു തിന്നാൻ പററുന്നവയെ മാത്രം. മററുള്ളതിനെ തിരികെ എറിഞ്ഞേക്കു, കേട്ടോ മോനേ.' അപ്പൂപ്പൻ ഒരു ചെറിയ മത്സ്യത്തിൻെറ തൊണ്ടയിൽനിന്നു് ചൂണ്ടക്കൊളുത്തു് ശ്രദ്ധാപൂർവ്വം ഊരിയെടുത്തു് അതിനെ സ്വതന്ത്രമാക്കി.

കുനു ചോദിച്ചു: 'അപ്പൂപ്പനു് എല്ലാ ജന്തുക്കളെയും ഇഷ്ടമാണോ? മത്സ്യങ്ങളേയും പക്ഷികളേയുംപോലും! പുഴുക്കളേയും കീടങ്ങളേയും ഇഷ്ടമാണോ? അപ്പോൾ പാമ്പുകളേയും ഇഷ്ടമാണോ?'

അപ്പൂപ്പൻ ചിരിച്ചുംകൊണ്ടു് പറഞ്ഞു: 'കീടങ്ങളെയും പാമ്പുകളെയുമെല്ലാം കുറച്ചകലെനിന്നു് സ്നേഹിക്കുന്നതാണു് നല്ലതു്. പൈൻമരങ്ങളിലൂടെ ഇഴഞ്ഞിറങ്ങി സ്വന്തം ജീവനുംവേണ്ടി ഓടിപ്പോകുന്ന പുഴുക്കളെ കണ്ടിട്ടില്ലേ, നീണ്ട രോമമുള്ള ചെമന്ന പുഴുക്കൾ? അവയെ ഒരിക്കലും തൊടരുതു്. തൊട്ടാൽ, അവയുടെ രോമം വിരലുകളിൽ പററിപ്പിടിക്കും. വല്ലാത്ത ശല്യമാവും. രോമം പററിപ്പിടിച്ചാൽ കുറച്ചു് നാരങ്ങനീരു് പുരട്ടി വലിയാൻ വിട്ടാൻ മതി, രോമം തനിയെ പോരും.'

'അപ്പോൾ പാമ്പുകളുടെ കാര്യമോ, അപ്പൂപ്പാ?'

അപ്പൂപ്പൻ അപ്പോഴും ചിരിച്ചു. 'പാമ്പുകളാണെങ്കിൽ, തണുപ്പുകാലത്തു് ഭദ്രമായ ചെറിയ പോടുകൾ തേടിപ്പിടിച്ചു് അവിടെ കിടന്നുറങ്ങും — തണുപ്പു് കഴിയുന്നതുവരെ. അവയുടെ വഴിക്കു് പോകാതിരുന്നാൽ അവ ഉപദ്രവിക്കുകയില്ല. ഒരിക്കൽ എൻെറ ചേട്ടൻ മലമ്പ്രദേശത്തു് ഒരു വലിയ കല്ലു് ഇളക്കിനീക്കി. അവിടെ ആഴമേറിയ ഒരു പോട്ടിൽ നീണ്ട ഒരു പച്ചപ്പാമ്പു് അനങ്ങാതെ കിടക്കുന്നു. തിളങ്ങുന്ന നീലക്കണ്ണുകൾ അനക്കമില്ലാതെ തുറന്നിരിക്കുന്നു. ചേട്ടൻ കല്ലു് മുൻസ്ഥാനത്തുതന്നെ വച്ചിട്ടു് പറഞ്ഞു: 'തണുപ്പുകാലം കഴിയുമ്പോൾ ഇതു് ഉണരും.' ഞാൻ



ചോദിച്ചു: 'ഇതിന്റെ കണ്ണെന്താണ് തുറന്നിരിക്കുന്നത്?' 'പാമ്പുകൾക്ക് കൺപോളയില്ല, കണ്ണടക്കാൻ പററില്ല — ഇതു നിനക്കറിഞ്ഞുകൂടേ? ഉറക്കം കഴിഞ്ഞ് ഉണരുമ്പോൾ ഇതിന്റെ പഴയ തൊലി ആകെ ഉരിഞ്ഞുപോകും. ഭംഗിയുള്ള പുതിയ തൊലി വരും. ആദ്യം ഈ പുതിയ തൊലി വളരെ മൃദുവായിരിക്കും. പാമ്പിന് ഇഴഞ്ഞുനടക്കാൻ വിഷമമാവും. അപ്പോൾ അതിനെ കൊല്ലാൻ വളരെ എളുപ്പമാണ്.' ഞാൻ ചോദിച്ചു: 'ഇങ്ങിനെ തൊലി മൃദുവായിരിക്കുമ്പോൾ പാമ്പിനെ കൊന്നുകൂടേ?' ചേട്ടൻ പറഞ്ഞു: 'എന്ത്! അവശനായിരിക്കുന്ന സമയത്ത് ശത്രുവിനെ കൊല്ലുകയോ! അതു് ഒരിക്കലും പാടില്ല.'

# 3

അപ്പൂപ്പൻ എന്നും വൈകുന്നേരം വളരെപ്പണ്ടു കഴിഞ്ഞ കാര്യങ്ങളെപ്പററി സംസാരിക്കും. അടുത്തു കഴിഞ്ഞ സംഭവങ്ങളൊന്നും ഓർമ്മയുണ്ടാവില്ല. പേരുകളും സ്ഥലങ്ങളുമെല്ലാം മാറിമറിഞ്ഞുപോകും. പഴയ കഥകളാകുമ്പോഴോ, ഒരു പിശകും വരില്ല.

നിഴലുകൾ നീണ്ടുവന്നപ്പോൾ അവർ സാധനങ്ങളെല്ലാം ശേഖരിച്ചു. അപ്പൂപ്പന്റെ അഞ്ചു് ഇടത്തരം മീനുകളും കനുവിന്റെ വലിയൊരു മീനും കൂടയിലാക്കി. കനുവിന്റെ മീനായിരുന്നു ഏററവും വലിയതു്. അപ്പൂപ്പന്റെ സഹായത്തോടെയാണു് അതിനെ പിടിച്ചതു്. കാററിനു് ഒരു നേരിയ കുളിരുണ്ടു്.. എന്നാലും പാറപ്പുറത്തു് ഇപ്പോഴും ചൂടുതന്നെ. അപ്പൂപ്പൻ വടക്കൻചക്രവാളം



പ്പൂണ്ടിക്കാണിച്ചു. അവിടെ കനു ശ്രദ്ധിച്ചു — മഞ്ഞണിഞ്ഞ മലകം. മാനത്തു് നേർത്ത വെള്ളച്ചോക്കുകൊണ്ടു് വരച്ചുവെച്ചതുപോലെ. നല്ല തെളിഞ്ഞ ദിവസങ്ങളിലേ ഇങ്ങിനെ കാണാനൊക്കൂ.

കനു ആവേശത്തോടെ വീർപ്പടക്കിനിന്നു. 'നമുക്കു് ഒരിക്കൽ അവിടെയൊന്നു് പോയ്ക്കൂടേ, അപ്പൂപ്പാ? മുത്തച്ഛൻ അവിടെ പോയിട്ടില്ലേ?' അപ്പൂപ്പൻ തല കുലുക്കി. ആ മഞ്ഞണിഞ്ഞ മലകം നൂറുകണക്കിനു് കിലോമീററർ അകലെയാണു്. ഇടക്കു് വേറെ പല മലനിരകളുണ്ടു്. അടുത്തുള്ളതു് പച്ചയായി കാണാം; അകലെയുള്ളതു് നീലനിറത്തിൽ മങ്ങിയും. അവരുടെ മുൽക്കി തോട്ടത്താണു്. മുൽക്കി വീടുകളും തോട്ടങ്ങളും അതിമനോഹരങ്ങളുമാണു്. വെയിലേൽക്കുന്ന ചെരിവുകളിൽ കാട്ടു് സ്ട്രാബറികം വളരും; പാറക്കൂട്ടങ്ങൾക്കിടക്കു് തണലായ മൂലകളിൽ വെളുത്ത, ചെറിയ കാട്ടുവയലെററുകളും. അവയുടെ നേർത്ത പരിമളം അമ്മക്കു് വലിയ ഇഷ്ടമാണു്.

വളഞ്ഞ റോഡിലൂടെ വീട്ടിലെത്താൻ ഒരുപാടു സമയം വേണ്ടിവന്നു. അപ്പൂപ്പന്നു് വല്ലാത്ത കിതപ്പു്. ശ്വാസം ശരിക്കു കിട്ടാൻ രണ്ടു തവണ നിൽക്കേണ്ടിവന്നു. 'വായ ശരിക്കടച്ചു പിടിച്ചിട്ടു വേണം കുന്നിൻമുകളിലേക്കു് കേറാൻ. മൂക്കിലൂടെ ശ്വാസം കഴിക്കണം. അല്ലെങ്കിൽ പെട്ടെന്നു് കിതച്ചുപോകും.'' അപ്പൂപ്പൻ പറഞ്ഞു.

'അപ്പൂപ്പനും കിതക്കുന്നുണ്ടല്ലോ, അപ്പൂപ്പാ.'

അപ്പൂപ്പൻ ചിരിച്ചു. 'എനിക്കു് വയസ്സു് എൺപതായി, മോനേ. ഇനി കുറേശ്ശ കിതക്കുകയൊക്കെയാവാം. എന്നെ വിളിക്കാൻ വഞ്ചി വരുന്നതും കാത്തിരിക്കുകയാണു് ഞാൻ.'

കനുവിനു് അത്ഭുതമായി. ''ഈ മലമ്പുറത്തെ തോട്ടിലൂടെ എങ്ങിനെയാണൊരു വഞ്ചി വരിക, അപ്പൂപ്പാ? കൊച്ചരുവികളെല്ലാം മലയിൽനിന്നു് ഒഴുകിയിറങ്ങി ബഡാപാനിയിൽ (വൻവെള്ളം) ചെന്നുചേരുന്ന ഭാഗത്തു മാത്രമേ വഞ്ചികൾക്കു് വരാനൊക്കൂ എന്നാണു് ടീച്ചർ പറഞ്ഞതു്.'

അപ്പൂപ്പൻ ഒരു നിമിഷം ഇതിനെപ്പററി ആലോചിച്ചു. 'ഓഹോ, അങ്ങിനെയാണോ? എങ്കിൽ എനിക്കു് ബഡാപാനിവരെ പോകേണ്ടിവരും.'

'ഞാനും കൂടെ വരട്ടെ, അപ്പൂപ്പാ?'

അപ്പൂപ്പൻ പറഞ്ഞു, 'നിനക്കു് ഏഴു വയസ്സല്ലേ ആയിട്ടുള്ളു. വഞ്ചി നിന്നെ കൊണ്ടുപോവില്ല. ഞാൻ എൺപതു കൊല്ലത്തോളം ജീവിച്ചതാ. എന്തെല്ലാം കണ്ടു, എന്തെല്ലാം പഠിച്ചു! നന്നായി പ്രയത്നിച്ചു, ഒരുപാടു് കഷ്ടപ്പെട്ടു, ധാരാളം സുഖിക്കുകയും ചെ

ണ്ടു. ഞാൻ കാട്ടുതീ കെടുത്തീട്ടുണ്ടു്, പഴയ മരങ്ങൾ മുറിച്ചു മാററീട്ടുണ്ടു്, തൈകൾ വെച്ചുപിടിപ്പിച്ചിട്ടുണ്ടു്. നമ്മൾ മുറിച്ചു മാററുന്നതോ അല്ലെങ്കിൽ പ്രായംചെന്നു നശിക്കുന്നതോ ആയ ഓരോ മരത്തിൻേറയും സ്ഥാനത്തു് ഓരോ തൈ വെച്ചുപിടിപ്പിക്കണമെന്നു് നിനക്കറിയാമല്ലോ.'

'എന്തിനപ്പൂപ്പാ?'

'അല്ലെങ്കിൽ മലയാകെ പെട്ടെന്നു് മൊട്ടയായ്പ്പോകും. മണ്ണിനെ പാറകളോടു് ചേർത്തു പിടിച്ചു കെട്ടിനിർത്താൻ വേരുകളുണ്ടാവില്ല. അപ്പോഴാണു് ഉരുൾ പൊട്ടലുണ്ടാകുന്നതു്. താമസിയാതെ മഴ വളരെ വളരെ കുറഞ്ഞുപോകും. ആകെ ശൂന്യമായി തരിശുഭൂമിയായ്പ്പോകും!'

'അപ്പൂപ്പൻ വേറെ എന്തൊക്കെയാണു് ചെയ്തിട്ടുള്ളതു്?'

'ഞാൻ മൃഗങ്ങളെ ഇണക്കിയെടുത്തിട്ടുണ്ടു്; കാട്ടുമൃഗങ്ങളെ കൊന്നിട്ടുമുണ്ടു്.'

'ഓ, ഓ, അപ്പോൾ അപ്പൂപ്പൻ കരടികളേയും പുലികളേയും കൊന്നിട്ടുണ്ടോ? കെണിവെച്ചു് പിടിക്കുകയാണോ ചെയ്യുതു്?'

അപ്പൂപ്പനു് ശുണ്ഠിവന്നു. 'ഒരു യഥാർത്ഥമനുഷ്യൻ സംശയിക്കാതെ നടക്കുന്ന മൃഗങ്ങളെ പിടിക്കാൻ കെണിവെക്കുമോ, മോനേ? ഇല്ല. വേട്ടക്കാരൻ പൊരുതുമ്പോൾ കാട്ടുമൃഗം സ്വതന്ത്രമായിരിക്കണം.'

'എങ്കിൽ ഫോറസ്റ്റ്ഓഫീസർമാർ ലെയ്ക്കർ റോഡിൽ കെണികൾ പണിതതു് എന്തിനാണു്?'

'ഓ, അതോ? മുൽക്കിയിലെ ആടുകളേയും കോഴികളേയും കൊച്ചുപന്നികളേയും കക്കുന്ന കള്ളന്മാരെ പിടിക്കാൻ മാത്രമാണു്. അതു് നായാട്ടാണെന്നു പറയാനൊക്കില്ല, ഉവ്വോ?'

കനു പറഞ്ഞു: 'അവർ കെണിക്കകത്തു് ഒരാട്ടിൻകുട്ടിയെ കെട്ടും. പാവം, അതിനു് ഇരുട്ടാവുമ്പോൾ പേടിയാവും. അമ്മയെ വിളിച്ചു് നിലവിളിക്കാൻ തുടങ്ങും. ഞാനതു് കേട്ടിട്ടുണ്ടപ്പൂപ്പാ. അങ്ങിനെയിരിക്കുമ്പോൾ പുലി വരും. അതിനെ പിടിച്ചു തിന്നും!' കനുവിൻെറ കണ്ണു നിറഞ്ഞു.

അപ്പൂപ്പനു് ദേഷ്യം വന്നു. 'നീയൊരു തിരുമണ്ടനാകരുതു്, മോനേ. അവററ വരിയൻപുലികളല്ല; പുള്ളിപ്പുലികളാണു്. ശരിക്കുള്ള പുലികൾ ഈ ഉയരംകൂടിയ മലകളിലേക്കു് അപൂർവ്വമായേ വരു. അവററ ആട്ടിൻകുട്ടിയെ തിന്നില്ല. അവക്കു് അതിനെ പിടിക്കാൻ കിട്ടില്ല. അതിനെ കെട്ടിയിരിക്കുന്നതു് വേറൊരു കൂട്ടിലാണു്. പുലി കെണിക്കകത്തു കേറും. ആട്ടിൻകുട്ടിയെ പിടിക്കാനായി വാതിലിൻെറ കൊളുത്തു് നീക്കാൻ നോക്കും.

ഫലമോ? കെണിയുടെ വാതിലടയും. പുലി കുടുക്കിലാവുകയും ചെയ്യും. ഓ, അപ്പോഴൊരലർച്ചയുണ്ടു്! ഒടുക്കം മുൽക്കിക്കാർ വന്നു് അതിനെ പിടികൂടും. ആട്ടിൻകുട്ടിയെ വിട്ടയക്കും. അതു് അമ്മയെത്തേടി തലങ്ങും വിലങ്ങുമായി ഓടുകയും ചെയ്യും. അതു് ആകപ്പാടെ വല്ലാതെ ഭയപ്പെടും. എന്നാൽ ശരിക്കു് ഒന്നും സംഭവിക്കുകയുമില്ല. മനുഷ്യൻ ഭയം എന്നുവെച്ചാൽ എന്താണെന്നു് അറിഞ്ഞിരിക്കണമല്ലോ. എന്നാലല്ലേ ധീരനായിരിക്കാനൊക്കൂ?'

മുൽക്കിയിലെ കൊച്ചുഗ്രാമത്തിൽ അങ്ങിനെ ദിവസങ്ങൾ നീങ്ങിപ്പോയി. വേനൽക്കാലത്തു് രാവും പകലും മഴതന്നെ. ചിലപ്പോൾ തുമ്പിക്കൈ വണ്ണത്തിൽ മഴ പെയ്യും; ചിലപ്പോൾ പേ–പേ എന്നു പെയ്തുകൊണ്ടിരിക്കും. അകലെയുള്ള നീലക്കുന്നുകൾ മേഘാവൃതമായിരിക്കും. അടുത്തുള്ള കുന്നുകളിൽനിന്നു് നൂറുകണക്കിനു് കൊച്ചരുവികൾ ചെരുവുകളിലൂടെ ഒഴുകിയിറങ്ങും. അവ മററു കൊച്ചരുവികളുമായി ഒത്തുചേരും; എല്ലാം ഒന്നിച്ചുചേർന്നു് മലയുടെ അടിവാരത്തിലെ ബഡാപാനിയിലേക്കു് ഇരമ്പിയലറിയും മറിഞ്ഞുവീണും തിരക്കിട്ടു പായും.

രാത്രി ചിലപ്പോൾ കനു ഉണരും. തട്ടിന്മേലൂടെ മഴവെള്ളം ചോർന്നു വന്നു് താഴെ തടിത്തറയിൽ ഇററിററു വീഴുന്നതു് അവൻ ശ്രദ്ധിക്കും. അമ്മ എണീററു വന്നു് വെള്ളം വീഴുന്നേടത്തു് വലിയ ഇനാമൽപാത്രം വെക്കും. വെള്ളത്തുള്ളികൾ പാത്രത്തിൽ വീണുണ്ടാക്കുന്ന സംഗീതം അവൻ അർധനിദ്രാവസ്ഥയിൽ കേൾക്കും. പാത്രത്തിൽ വെള്ളം കൂടിവരുമ്പോൾ ശബ്ദം മന്ദമാവുകയും കനു ഗാഢനിദ്രയിൽ മുങ്ങുകയും ചെയ്യും.



കനു രാവിലെ ഉണർന്നപ്പോഴും മഴ തുടരുകയാണ്. അജയ് നദിയുടെ കരക്ക് കൊച്ചുകുടിലിൽ കഴിയുന്ന അമ്മയെ ഓർത്ത് കനുവിൻെറ അമ്മക്ക് വല്ലാത്തൊരു വിഷാദം. അവർ കനുവിൻെറ ഒരു ജോഡി ഷൂസും പുസ്തകങ്ങളും കെട്ടിപ്പൊതിഞ്ഞു. അവൻ വഴുതിവീഴാതിരിക്കാൻ യൂ—ബിദ നാട്ട് അവൻെറ ഒപ്പം ചെല്ലാൻ പറഞ്ഞു. മഴ പെയ്തിട്ട് റോഡിലെല്ലാം നല്ല വഴക്കലാണ്.

'ഇങ്ങിനെ മഴ പെയ്താൽ അജയ് നദിയിൽ വെള്ളം പൊങ്ങും', അമ്മ പറഞ്ഞു.

''അമ്മൂമ്മയുടെ വീടും ഒഴുക്കിക്കൊണ്ടുപോകുമോ, അമ്മേ?'

'ഇല്ലാ, കനു. വെള്ളപ്പൊക്കലെവലിനും മീതെ ഉയരത്തിലാണ് നമ്മുടെ വീട് പണിതിരിക്കുന്നത്.'

കനു പറഞ്ഞു, 'ധാൻഖേത്തിത്തോട്ടും കരയിലേക്ക് അടിച്ചു കേറും. കൽപ്പടികളെല്ലാം മുങ്ങിപ്പോകും. ആളുകൾക്ക് ലമ്പറിങ്ങിൽനിന്ന് മറുകര കടക്കാനാവില്ല. ഒരു മണിക്കൂറിനുള്ളിൽ എല്ലാം ശരിയാകുമെന്നാണ് അപ്പൂപ്പൻ പറയുന്നത്. വെള്ളം മുഴുവൻ ബഡാപാനിയിൽ ചെന്നുചേരും. അവിടെയാണല്ലോ അപ്പൂപ്പൻെറ വഞ്ചി വരുന്നത്'

അമ്മ എതിർത്തു 'ഗ്രാമത്തിനു ചുററും അനവധി ദിവസം വെള്ളം കെട്ടിനിൽക്കും.' അവർ ഊററത്തോടെ പറഞ്ഞു. 'ആളുകൾ വഞ്ചിയിലാണ് ങ്ങോട്ടുമിങ്ങോട്ടും പോവുക. പച്ച നെൽച്ചെടികൾ ഏഴു ദിവസത്തിലധികം വെള്ളത്തിൽ മുങ്ങിക്കിടന്നാൽ അവയെല്ലാം ശ്വാസം മുട്ടി ചത്തുപോകും. നിൻെറ ധാൻഖേത്തിയരുവി ഞങ്ങളുടെ അജയിൻെറ അടുത്ത് ഒരു കൊച്ചുതോട് മാത്രമാണ്.'

കനു ഒന്നും മിണ്ടിയില്ല. കാരണം, അവനറിയാം—അമ്മ അജയിനെപ്പററിയും തൻെറ കൊച്ചുഗ്രാമമായ സോനാലിയെപ്പററിയുമോർത്ത് വിഷാദിച്ചിരിക്കയാണ്. എന്തായാലും, ധാൻഖേത്തിയരുവി വിളകളെ മുക്കിക്കൊല്ലാറില്ല. എന്നല്ലാ, ലെയ്ക്കർകുന്നിൻെറ തട്ടുകളിൽ കൃഷി ചെയ്യുന്നവരെല്ലാം ചെറിയ ചാലു കീറി മലയരുവിയെ കൊണ്ടുവന്നിട്ടാണ് അവരുടെ നെൽച്ചെടികളെ നനക്കുന്നത്. ആ അരുവിയാണ് അവരുടെ വിളകളെ ജീവിപ്പിക്കുന്നത്.

# 4

ശരത്കാലത്ത് ഒരാഴ്ച സ്കൂൾ അവധിയാണ്. എല്ലാവരും മനോഹരമായ വെള്ളച്ചാട്ടങ്ങളുടെ ഭാഗത്തേക്കോ പൈൻകാടുകളിലേക്കോ വിനോദയാത്രയ്ക്കു പോയി. ധാൻധേതിയിൽനിന്ന് കനുവും ശ്യാമും അപ്പൂപ്പന്റെ കൂടെ ലെയ്ക്കർ കൊടുമുടിയിലെ മരപ്പേട്ട കാണാൻ പോയി. പടുകൂററൻ ഈർച്ചവാളുകൾ വല്ലാത്തൊരു ചീററൽ ശബ്ദത്തോടെ അറക്കപ്പൊടി പരത്തിക്കൊണ്ട് എത്ര എളുപ്പത്തിലാണ് വെള്ള മരം മുറിച്ചുതള്ളുന്നത്! കനുവും ശ്യാമും അറക്കപ്പൊടി കയ്യിൽ വാരിയെടുത്തു. ധൂപക്കൂട്ടിന്റെ മണം.

'തടിയിലെ എണ്ണയാണിത്,'' തടിക്കാരൻ പറഞ്ഞു. 'ഇതാണ് ശരിക്കുള്ള ധൂപക്കൂട്ട്. തീപ്പെട്ടിക്കോലുപോലെ കത്തും. മൂപ്പെത്തിയ പൈൻമരത്തിൽനിന്നെല്ലാം എണ്ണ ഇററുവീണുകൊണ്ടിരിക്കും. കൊമ്പുകളിലെ പിളർപ്പുകളിലൂടെ ചിലപ്പോൾ എണ്ണ ഒഴുകിവന്ന് ഉറച്ച് കട്ടിയാകും. പൈൻമരങ്ങളുടെ ഉയർന്ന കൊമ്പുകളിൽ ഒരുതരം പൊൻപശയുടെ കുമിളകൾ കണ്ടിട്ടില്ലേ? മരത്തിന്റെ പശയാണിത്. ഇതിൽനിന്നാണ് ധൂപക്കൂട്ട് ഉണ്ടാക്കുന്നത്.'

അപ്പൂപ്പന്റെ മുഖത്ത് കൗതുകം നിഴലിച്ചു. 'ഇതുതന്നെയാണ് കാട്ടുതീയ്ക്കും ഉത്തരവാദി, മോനേ. തണുപ്പുകാലത്ത് മരങ്ങൾ ഉണങ്ങിയുണങ്ങിവരും. അങ്ങിനെയിരിക്കുമ്പോൾ മാർച്ചിലെ കാററ്



വീശിയടിക്കാൻ തുടങ്ങും. ഉണങ്ങിയ കൊമ്പുകൾ തമ്മിൽ കൂട്ടി യുരസും. തീപ്പിടിക്കും. മലയിൽ ജീവിക്കുന്ന എല്ലാ ജന്തുക്കൾക്കും കാട്ടുതീയിനെ വലിയ ഭയമാണ്. ഓ, ഞാൻ കണ്ട കാഴ്ച കൾ!'

എല്ലാവരും അപ്പൂപ്പനു ചുററും കൂടി. 'എന്തു കാഴ്ചകൾ, അപ്പൂപ്പാ?'

'തീയിന്റെ നേരെ കാററിന്റെ ചാട്ടവാറടിയാണ്. കുതിച്ചു പായുന്ന കുതിരയുടെ വേഗത്തിൽ ഉണങ്ങിയ കാട്ടിലൂടെ തീ പടർന്നുപിടിക്കും. എത്രയോ കിലോമീററർ കാട് ഒന്നിച്ചു കത്തിച്ചു ചാമ്പലാക്കും. രാത്രി മുഴുവൻ മാനം ചെമന്ന നിറമാകും. മലയിലെ ഗ്രാമങ്ങളിലുള്ള എല്ലാ ആളുകളും തീയിനോടു പടവെട്ടുന്നതിൽ ഫോറസ്റ്റ്ഗാർഡുകളെ സഹായിക്കാൻ കൂടും.''

മലയിലേക്ക് പുതുതായി വന്നതാണ് ശ്യാം. അവൻ ഒരു വലിയ കാട്ടുതീ ഒരിക്കലും കണ്ടിട്ടില്ല. അവനു പേടിയായി. വരണ്ട ചുണ്ട് നക്കിക്കൊണ്ട് അവൻ ചോദിച്ചു, 'ഗ്രാമങ്ങളിലുള്ള ആളുകളെല്ലാം വെന്തെരിഞ്ഞുപോകുമോ അപ്പൂപ്പാ? തീ കെടുത്താൻ ഫയർ ബ്രിഗേഡ് വരില്ലേ?'

കനു ഫയർ ബ്രിഗേഡിനെപ്പററി കേട്ടിട്ടേ ഇല്ല. അവൻ പറഞ്ഞു, 'ഗ്രാമത്തിലെ ആളുകളും ഫോറസ്റ്റ് ഗാഡുകളും ചേർന്ന് തീ കെടുത്തും—അത്രതന്നെ. മരക്കമ്പുകൾ ഒടിച്ചെടുത്ത് തീ തല്ലി ക്കെടുത്തും..'

''അതെ,'' തടിക്കാരൻ പറഞ്ഞു, 'അങ്ങിനെയാണ് ഇവിടെ പതിവ്. ഫയർ എൻജിനുകൾക്കു വരാൻ റോഡെവിടെ? അവരുടെ പമ്പുകളുപയോഗിക്കാൻ പൈപ്പുവെള്ളമെവിടെ? ഞങ്ങൾ ഞങ്ങളുടെ മട്ടിൽ തീ കെടുത്തും. പിന്നെ, അഗ്നിരേഖകളുമുണ്ട്.' ശ്യാം അഗ്നിരേഖകൾ കണ്ടിട്ടുണ്ട്. പക്ഷെ, അതെന്തിനാണെന്ന് അവനറിഞ്ഞുകൂടാ.

അപ്പൂപ്പൻ വിവരിച്ചു, 'ഇതാ, ഈ വളപ്പിൽ നിന്നാൽ ലമ്പറിങ്ങിന്റെ അഗ്നിരേഖ കാണാം. ഇത് വിശാലവും ശൂന്യവുമായി ഒരു ഭൂഭാഗമാണ്. കുന്നിന്റെ അടിവാരം മുതൽ മുകൾഭാഗം വരെയും ചെന്ന് മറുവശത്തേക്കിറങ്ങി പരന്നു കിടക്കുന്നു. ലമ്പറിങ്ങിലെ വീടുകളിലേക്ക് തീ പടരാതെ സൂക്ഷിക്കാനുള്ളതാണ് ഇത്. നല്ല വീതിയുണ്ട്. അതുകൊണ്ട് തീയ്ക്ക് അപ്പുറത്തേയ്ക്ക് ചാടിക്കടക്കാൻ പററില്ല. ഈ ഭാഗത്ത് ഒന്നും വളരാനനുവദിക്കില്ല. എന്തെങ്കിലും ഉണ്ടെങ്കിലല്ലേ തീയ്ക്ക് പടർന്നുപിടിക്കാനൊക്കൂ. അഗ്നിരേഖയുടെ അരികിലെത്തി സ്വയം കത്തി നശിക്കുകയേ നിവൃത്തിയുള്ളൂ. വീടുകളെല്ലാം രക്ഷപ്പെടുകയും ചെയ്യും.''

പഴയ തീപ്പിടുത്തങ്ങളോർത്തുകൊണ്ടു് അപ്പൂപ്പൻ തലയാട്ടി. അദ്ദേഹം പറഞ്ഞു, 'നമ്മളെപ്പോലെ പിക്നിക്കിനു വരുന്നവരാണു് മിക്കവാറും കാട്ടുതീ പിടിപ്പിക്കുന്നതു്. ഉണക്കിലകൾക്കിടക്കു് കത്തുന്ന സിഗററുകുററി എറിയും. ഒരു നിമിഷംകൊണ്ടു് തീ പടർന്നു പിടിക്കും. ചിലപ്പോൾ ആളുകൾ ചായയ്ക്കു് വെള്ളം തിളപ്പിക്കാൻ തീ കത്തിക്കും; അടുത്തുള്ള ഉണക്കക്കമ്പുകളെല്ലാം കത്തിപ്പിടിക്കും. അവരെപ്പോഴും അങ്ങിനെയാണു്—ആലോചനയില്ലാത്ത കൂട്ടർ.

'കാട്ടുതീ അതിഭയങ്കരമായ വസ്തുവാണു്, കുട്ടികളേ. കാട്ടുമൃഗങ്ങൾ അന്തംവിട്ടു പകച്ചു് പേടിച്ചു് അങ്ങോട്ടുമിങ്ങോട്ടും തിരക്കിട്ടോടുന്നതു് ഞാൻ കണ്ടിട്ടുണ്ടു്—പുലിയും മാനും ഒരുമിച്ചു്, ഒന്നു് മറെറാന്നിനെ ഉപദ്രവിക്കാതെ. നമുക്കു് ഇനി വേറെ വല്ലതും സംസാരിക്കുക. കാട്ടുതീയെപ്പററി ഓർത്താൽ എനിക്കു് ഭ്രാന്തുപിടിക്കും.'

അവർ കയർവഴി കാണാൻ പോയി. കയർവഴിയിലൂടെയാണു് മുറിച്ചിട്ട തടികൾ മലമുകളിൽനിന്നു് സംഭരണശാലകളിലേക്കു് എളുപ്പം എത്തിക്കുന്നതു്. എന്തു തടിച്ച ഉരുക്കു കേബിളുകൾ! ഭാരം നിറച്ച ട്രോളികൾ അവയിലൂടെ ഓടുന്നു. ഈ ഉയരത്തിൽ എലക്ട്രിസിററിയില്ല. ഭാരംകൊണ്ടു മാത്രമാണു് ട്രോളികൾ കമ്പികളിലൂടെ ഉരുണ്ടുപോകുന്നതു്. പണ്ടകശാലകളിൽ ചുമടിറക്കിക്കഴിഞ്ഞു് കാലിയായ ട്രോളികൾ ചങ്ങലകൊണ്ടു വലിച്ചാണു് മുകളിലേക്കു് കേററുന്നതു്.

തിരിച്ചുപോകുമ്പോൾ അവർ തണലുള്ള മൂലകളിൽ വളരുന്ന ചില പ്രത്യേകതരം പന്നൽച്ചെടികൾ പറിച്ചെടുത്തു. ഈ മനോഹരമായ വെള്ളിച്ചെടികൾ കയ്യിന്റെ പുറത്തു വെച്ചമർത്തിയാൽ അതിന്റെ പാടു് തെളിഞ്ഞുകാണാം. അവർ കുറെ ഹണിസക്കിൾ വള്ളികളും ശേഖരിച്ചു. വിളർത്ത പാൽപാടനിറത്തിലുള്ള പൂക്കൾ എന്തൊരു പരിമളമാണെന്നോ അവക്കു്!

കൈനിറയെ കാട്ടുപൂക്കളുമായി അവർ വീട്ടിലെത്തി. കനു അതെല്ലാം അമ്മയുടെ മടിയിലേക്കിട്ടു. ശ്യാം തന്റെ പങ്കു് പൂക്കളും ചെടികളുമായി വീട്ടിലേക്കോടി. അമ്മ ആദ്യം ചിരിച്ചു; പിന്നെ കരഞ്ഞു; എന്നിട്ടു് ഹണിസക്കിൾ മൂക്കത്തു ചേർത്തുപിടിച്ചു.

'കനൂ, ഇതു ശരിക്കും ഞങ്ങളുടെ നീലച്ചമ്പകം പോലെയിരിക്കുന്നു', അവർ പറഞ്ഞു. ''എന്റെ അച്ഛൻ ഒരിക്കൽ ബർമ്മയിൽ ഇടതിങ്ങിയ ഷേഗൺ കാടുകളിലേക്കു് പോവുകയുണ്ടായി. സുഖകരമായ ഒരു സുഗന്ധം അദ്ദേഹത്തിന്റെ മൂക്കിലേക്കു് അടിച്ചുകേറി.

തിരച്ചിലായി. തിരഞ്ഞു് തിരഞ്ഞു് ഒടുക്കം കടുംചെമപ്പുകുറികളുള്ള ലോലമായ ഒരിനം വെള്ളപ്പൂക്കൾ കണ്ടെത്തി. വലിയൊരു മരത്തിന്റെ വേരുകൾക്കടുത്താണു് അവ വളരുന്നതു്. ഇലയൊന്നുമില്ല; പച്ചക്കൊമ്പുകളുമില്ല. ഭംഗിയുള്ള പൂക്കൾ മാത്രം. നേരെ മണ്ണിൽനിന്നു വളരുന്നു. മെഴുകുകൊണ്ടുണ്ടാക്കിയ മാതിരിയിരിക്കും.''

'അമ്മച്ഛൻ അതു് അമ്മയ്ക്കു കൊണ്ടുവന്നു തന്നോ?'

അമ്മ ചിരിച്ചു. 'കൊണ്ടുവന്നു, മോനേ. പൂക്കളെല്ലാം അമ്മക്കുവേണ്ടി ശേഖരിച്ച് അതിന്റെ കൊച്ചുകിഴങ്ങുകൾ പറിച്ചെടുത്തുകൊണ്ടുവന്നു് ഞങ്ങളുടെ തോട്ടത്തിലെ മാഞ്ചുവട്ടിൽ കുഴിച്ചിട്ടു. ഞാൻ കുട്ടിക്കാലത്തു് കണ്ടിട്ടുള്ളതായി നല്ല ഓർമ്മയുണ്ടു്.

'എല്ലാ കൊല്ലവും മഞ്ഞുകാലത്തു് അവ പൂക്കും. പൂക്കളെല്ലാം കൊഴിഞ്ഞുപോയാൽ നിലത്തു് ഒന്നും കാണാനുണ്ടാവില്ല. പിന്നെ വസന്തകാലത്തു് നീണ്ട പച്ചിലക്കൂമ്പുകൾ പൊട്ടിപ്പുറപ്പെടും. പെട്ടെന്നു് അവ വീതിയുള്ള ഇലകളായി വിരിയും. ഇലകൾ ശരത്കാലത്തു് കൊഴിഞ്ഞുപോകും. എന്നിട്ടു് ഇളം പച്ചയായ പൂമൊട്ടുകൾ തല നീട്ടി വരും. ഞാൻ ഇവിടെ എന്റെ തോട്ടത്തിലേക്കു് കുറെ കിഴങ്ങുകൾ കൊണ്ടുവന്നു. ഇവിടുത്തെ കൊടും തണുപ്പു് അതിനെയെല്ലാം കൊന്നുകളഞ്ഞു.''

കുനുവിന്നു് സങ്കടമായി. 'അമ്മ അതു് കൊണ്ടുവരാൻ പാടില്ലായിരുന്നു. കൊണ്ടുവന്നാൽത്തന്നെ നമ്മുടെ വയസ്സൻ മി. ഹോൾഡറെ ഏല്പിച്ചാൽ മതിയായിരുന്നു—അങ്ങേർ തന്റെ തോട്ടത്തിൽ കണ്ണാടി വീടുകളിൽ വളർത്തുമായിരുന്നു. നമുക്കു് നമ്മുടെ തോട്ടത്തിൽ ഹണിസക്കിൾ വളർത്താം.

'എനിക്കറിയാം'—ഇങ്ങിനെ പറഞ്ഞു് അമ്മ സ്വന്തം കിടപ്പറയുടെ ജനലിന്നു താഴെ ഹണിസക്കിൾ നടാനായി പോയി. ദിവസം മുഴുവൻ അതിന്റെ മണം വരുമല്ലോ.

# 5

അടുത്ത രാത്രി വല്ലാത്തൊരു ശല്യമായിരുന്നു. മുൽക്കിയിൽ ഒരാളും
കണ്ണിന്റെ പോള കൂട്ടീട്ടില്ല. ഒരു പുലി കെണിയിൽ കുടുങ്ങിയി
രുന്നു. അതിന്റെ ഒരു മുരളലും അലർച്ചയും — കേട്ടാലേ വിശ്വ
സിക്കൂ! കുട്ടികൾ പോലും പുലിയെ ഒന്നുകാണാൻ തങ്ങളുടെ പൂട
ള്ള കിടക്ക വിട്ടെണീററു. കനു അപ്പൂപ്പന്റെ കൂടെപ്പോയി, അമ്മയ്ക്കു്
അത്ര തൃപ്തിയായില്ലെങ്കിലും.

മുളയിന്മേൽ പിടിപ്പിച്ച പന്തങ്ങളുടെ വെളിച്ചത്തിൽ കനു
കണ്ടു — പുള്ളിപ്പുലി കെണിയുടെ ഉറപ്പുള്ള തടിച്ചുമരുകൾ മാന്തി
പ്പൊളിക്കാൻ നോക്കുകയാണു്. പന്തത്തിന്റെ വെളിച്ചത്തിൽ
അതിന്റെ കണ്ണുകൾ വെട്ടിത്തിളങ്ങി. പെൺപുലിയാണു്. പടു
കൂററത്തി തന്നെ.



കനു ആട്ടിൻകുട്ടി എവിടെയാണെന്നു നോക്കി. അതിൻെറ ഒരു ലക്ഷണവുമില്ല. അവൻ അപ്പൂപ്പനോടു ചോദിച്ചു. അദ്ദേഹം ചിരിച്ചുകൊണ്ടു പറഞ്ഞു, 'പുലിക്കു എന്തു സംഭവിച്ചു എന്നറിയാൻ ആട്ടിൻകുട്ടി കാത്തിരിക്കുമെന്നാണോ നിൻെറ വിചാരം?'

'അവർ ഇതിനെ കൊല്ലില്ല, ഉവ്വോ?'

''ഇല്ല. ഇതിനെ കാഴ്ചബംഗ്ലാവിലേക്കയക്കും. നല്ലൊരു ജന്തുവാണിതു്'. കാവല്ക്കാരിലൊരാൾ പറഞ്ഞു.

അപ്പൂപ്പൻ ഗൗരവത്തിലാണു്. 'നിങ്ങൾ ഒന്നു കരുതിയിരിക്കയാണു് നല്ലതു്. ചുററുവട്ടത്തു് ഇതിൻെറ കുഞ്ഞുങ്ങളുണ്ടാവും'.

കനുവിനു് ആവേശം കേറി. 'പുലിക്കുട്ടികളോ, അപ്പൂപ്പാ? എവിടെ?' അപ്പൂപ്പൻ മറുപടി പറയാതെ കനുവിനെ വേഗം വീട്ടിലെത്തിച്ചു. നേരമ്പോക്കു കഴിഞ്ഞല്ലോ. അന്നു രാത്രി ആർക്കും ഉറക്കമില്ല. പുലിയുടെ കോലാഹലമല്ലേ? അവർ അതിനു തിന്നാൻ കോഴിക്കുഞ്ഞുങ്ങളെയും പാലിൽ കുതിർത്ത റൊട്ടിയും കൊടുത്തുനോക്കി. എന്തായിട്ടും പുലി അടങ്ങുന്ന മട്ടില്ല.

കനു കിടക്കയിൽ കിടന്നു് വിറച്ചു. ഒരു കാട്ടുമൃഗത്തിനെ കൂട്ടിലടയ്ക്കുന്ന കഥ ഓർക്കാനേ വയ്യ. വിശേഷിച്ചും, അതു കുഞ്ഞുങ്ങളെ കാട്ടിലിട്ടേച്ചുപോയ നിലയാണെങ്കിൽ. ആരുണ്ടു് ആ കുഞ്ഞുങ്ങളെ നോക്കാൻ?



രണ്ടു ദിവസത്തിനുശേഷം അപ്പൂപ്പൻ അസാധാരണ ഇനത്തിൽപ്പെട്ട രണ്ടു പൂച്ചക്കുഞ്ഞുങ്ങളെ കാട്ടിന്റെ ഓരത്തായി കണ്ടെത്തി, ഉരുണ്ട്, രോമാവൃതമായി, തിളങ്ങുന്ന കണ്ണും പാൽപ്പാട നിറവും നേർത്ത ചാരനിറപ്പാടുകളുമായിട്ട്. മ്യാവൂ ശബ്ദമുണ്ട്, മുരളുന്നുണ്ട്, പൈൻ മുള്ളുകൾക്കിടയിൽ കിടന്നുരുളുകയാണ്. അപ്പൂപ്പൻ അവയെ എടുത്തു വീട്ടിൽകൊണ്ടുവന്നാക്കി. അമ്മ അവയെ മടിയിലെടുത്ത് അവയുടെ തല തടവിക്കൊടുത്തു. ഒരു പാത്രത്തിൽ പാലു് അവയുടെ മുമ്പിൽ വെച്ചുകൊടുത്തു. ഉടനെതന്നെ അവ അതു് തട്ടിമറിച്ചു കളയുകയും ചെയ്തു. അപ്പോൾ അമ്മ കനുവിന്റെ പഴയ മുലക്കുപ്പിയിൽ പാൽ നിറച്ച് അവയെ ഊഴയിട്ട് ഊട്ടി. വലിയ ഒച്ചപ്പാടോടെ അവ ഈമ്പിക്കുടിക്കുന്നതുകണ്ട് കനു പൊട്ടിച്ചിരിച്ചു.

വീട്ടിലെല്ലാവർക്കും വലിയ കൗതുകമായി. ഔ—ഔവിനും മ്യാവൂവിനും മാത്രം ഇതത്ര പിടിച്ചില്ല. അവററയെ അടുക്കളയിൽ പിടിച്ചു കെട്ടേണ്ടിവന്നു. അവിടെയും അവ ബഹളമുണ്ടാക്കി. അമ്മ പറഞ്ഞു, 'എല്ലാ മൃഗങ്ങൾക്കും അപരിചിതരോടു വെറുപ്പാണ്, പരിചയമാകുന്നതുവരെ. ഈ പൂച്ചക്കുട്ടികൾ സാധാരണമട്ടല്ല.'

'അതു് പൂച്ചക്കുട്ടികളല്ലാ,' അപ്പൂപ്പൻ വാതിൽക്കൽ നിന്നു പറഞ്ഞു, 'അതു പുലിക്കുട്ടികളാണ്'. അവയെ വളർത്താൻ നിനക്കു് ഇഷ്ടമാണോ?''

പറയുന്നതിലിടക്കു് പുലിക്കുട്ടികൾ രണ്ടും ഇരിപ്പുമുറിയിലെ നെരിപ്പോടിനു മുന്നിൽ കമ്പിളിയിൽ ചുരുണ്ടുകൂടി ഉറക്കമായിക്കഴിഞ്ഞു. രണ്ടു കമ്പിളിപ്പന്തുകളാണെന്നേ തോന്നൂ. അമ്മ ഒന്നു ഞെട്ടിപ്പോയി. 'അതാണ് രാത്രി മുഴുവൻ തള്ളപ്പുലി മുരണ്ടു നിലവിളിച്ചിരുന്നതു്, അല്ലേ? നമുക്കു് ഏതായാലും ഇവററിനെ വളർത്താം—ഫോറസ്റ്റ് ഓഫീസർമാർ തള്ളയുടെ അടുത്തേക്കയക്കാൻ വേണ്ട ഏർപ്പാടുകൾ ചെയ്യുന്നതുവരെ.'

കനുവിന്നു് നിരാശയായി. 'നമുക്കവയെ വളർത്തിയാലെന്താ, അമ്മേ? മൃഗശാലയിൽ ഒരു കൂട്ടിൽ അവയെ ഇട്ടടയ്ക്കുന്നതു കഷ്ടമല്ലേ? നമുക്കു വളർത്തിക്കൂടേ?'

ലെയ്ക്കർ ഗ്രാമത്തിൽ നിന്നു് എന്നും രാവിലെ നീണ്ട മുളങ്കുമ്പങ്ങളിൽ ക്രീം നിറത്തിലുള്ള മധുരമായ പാലു് കൊണ്ടുവരുന്ന പാൽക്കാരൻ വിവരമറിഞ്ഞപ്പോൾ ഞെട്ടിപ്പോയി. 'എന്താണ് നിങ്ങളുടെ ഭാവം? പുലിക്കുട്ടികളെ വീട്ടിൽ വളർത്തുകയോ! അപകടത്താന്മാരായ കാട്ടുമൃഗങ്ങളെ മെരുക്കിയെടുക്കാൻ ആർക്കും സാധ്യമല്ല. കുറെക്കാലം മുമ്പു് കാട്ടുതീയുടെ നടുക്കു് ഞാനൊരു പൂച്ചക്കുട്ടിയെ കണ്ടെത്തി. ഞാനതിനെ വീട്ടിൽ കൊണ്ടുപോയി വളർ

ത്താൻ തുടങ്ങി. അതു വലുതായി വലുതായി വന്നു് പിന്നെയും വ ലുതായി. എന്റെ ഭാര്യയും പ്രായം ചെന്ന അമ്മയും വിഷമത്തി ലായി. എന്തു ചെയ്യണമെന്നറിയാതെ കഴങ്ങി. എല്ലാവക്കം അ തിനെ ഇഷ്ടമാണു്. ഇഷ്ടം തോന്നത്തക്ക വിധത്തിലേ അതു പെരു മാറൂ. ക്രമത്തിൽ മഞ്ഞനിറമുള്ള രോമക്കുപ്പായത്തിന്മേൽ ചാര നിറപ്പുള്ളികരം വീണുതുടങ്ങി. സംഗതി എന്താണെന്നു് എല്ലാവ ക്കും മനസ്സിലായി.

'ഒരു ദിവസം രാവിലെ നോക്കിയപ്പോരം അതു് എന്റെ ഭാ ര്യയുടെ അരുമക്കോഴിയെ പിടിച്ചു തിന്നിരിക്കുന്നു—എല്ലും ചി റകും എല്ലാം. ഭാര്യക്കു ദേഷ്യം വന്നു. രാത്രി മുഴുവൻ അതിനെ മുറുറത്തു പിടിച്ചുകെട്ടിയിട്ടു. രാവിലെ ഞങ്ങരംക്കു പാവം തോന്നി, അതിനെ അഴിച്ചു വിടാനായി ചെന്നു. പക്ഷെ, അതു് കെട്ടിയി രുന്ന കയറെല്ലാം കടിച്ചുചവച്ചു മുറിച്ചുപോയ്ക്കഴിഞ്ഞിരുന്നു. പു തിയ ആട്ടിൻകുട്ടിയെ കാണാനുമില്ല. രണ്ടിന്റെയും തോലോ രോമമോ പോലും പിന്നെ ഞങ്ങളാരും കണ്ടിട്ടില്ല. കാട്ടുമൃഗ



ങ്ങളെ എന്തൊക്കെയായാലും ശരിക്ക് ഇണക്കിയെടുക്കാൻ ഒക്കുകയില്ല.''

ഫോറസ്റ്റ് ഓഫീസിലെ ആളുകൾ പുലിക്കുട്ടികളെ തള്ളയുടെ അടുത്തേക്കു കൊണ്ടുപോയതിനുശേഷം, അവയുടെ കഥയെല്ലാം മറക്കാൻവേണ്ടി, അപ്പൂപ്പൻ ഉയരെ ഫിർമരത്തിന്റെ മുകളിലുള്ള വമ്പൻ തേനീച്ചക്കൂട് കുട്ടന് കാണിച്ചുകൊടുത്തു. കൂട് ഒരു പഴകുറ്റൻ പന്തുപോലെ കാണപ്പെട്ടു. തികച്ചും ഉരുണ്ടിട്ടല്ലെന്നുമാത്രം. ദിവസംതോറും അതു വലുതായി വന്നു. മരച്ചുവട്ടിലെ നിലത്ത് ഏതാനും നേർത്ത തേൻതുള്ളികൾ വീണുകിടക്കുന്നതും അവിടെയെല്ലാം വലിയ കറുമ്പനെറുമ്പുകൾ ഒത്തുകൂടിയിരിക്കുന്നതും കുട്ടൻ ശ്രദ്ധിച്ചു.

പിന്നീടൊരിക്കൽ ഒരു തേനീച്ച യൂ—ബിനെ കുത്തി. വീട്ടിൽ ആർക്കും പാർക്കാൻ വയ്യാത്ത നിലയാവാൻ ഏറെത്താമസമില്ലെന്നു പാൽക്കാരൻ അമ്മയ്യ് മുന്നറിയിപ്പുനൽകി. കൂട് കത്തിച്ചുകളയുകയല്ലാതെ വഴിയില്ല. ഇതു കേട്ടപ്പോൾ അപ്പൂപ്പനു ശുണ്ഠി വന്നു.



അങ്ങോട്ട ശല്യം ചെയ്യാൻ പോകാഞ്ഞാൽ തേനീച്ച ആരെയും ഉപദ്രവിക്കില്ല. യു-ബിൻ ഫിർമരത്തിന്റെ കൊമ്പുകളിൽ തുണി ഉണക്കാനിടാനുള്ള കയറു് കെട്ടാൻ പാടില്ലായിരുന്നു.

രാത്രി കുറെ വൈകിട്ടു് പാൽക്കാരൻ അമ്മയുടെ സമ്മതത്തോടുകൂടി ഗ്രാമത്തിൽനിന്നു കുറെ ആൾക്കാരെ കൊണ്ടുവന്നു. മുളമ്പന്തം തയ്യാറാക്കി നീണ്ടൊരു കമ്പിന്മേൽ പിടിപ്പിച്ചു. എന്നിട്ടു് കൂടിനു തീക്കൊളുത്തി. നിറച്ചും മെഴുകല്ലേ, കൂടാകെ നിന്നു തെളിഞ്ഞു കത്തി. തേനീച്ചകൾ ഇരുട്ടത്തു് കണ്ണുകാണാതെ അങ്ങുമിങ്ങും പറന്നു. ചിലതെല്ലാം ചിറകു കരിഞ്ഞു നിലത്തു വീണു. ഒടുക്കം കത്തുന്ന കൂടും താഴെ വീണു. ഗ്രാമീണർ തീ കെടുത്തി കൂടുകൊണ്ടു പോയി. കുനു കരയാൻ തുടങ്ങി. അവൻ പാലു കുടിക്കാനും കൂട്ടാക്കിയില്ല.

അപ്പൂപ്പൻ അവനെ ശകാരിച്ചു. അവൻ ഉറുമ്പിൻ പോട്ടിൽ വെള്ളമൊഴിച്ചു് അനവധി ഉറുമ്പുകളെ മുക്കിക്കൊന്ന കഥ ഓർമ്മിപ്പിക്കുകയും ചെയ്തു. അപ്പോൾ അവൻ ആ ഉറുമ്പുകളെ ഓർത്തു് കരയാൻ തുടങ്ങി. അപ്പൂപ്പനും സങ്കടമുണ്ടെന്നു അവനു് മനസ്സിലായി.

'ചിലന്തികൾ ചീത്തയാണു്', കുനു പറഞ്ഞു. 'അവ ഈച്ചകളെ പിടിച്ചു തിന്നും. പക്ഷികൾ ചീത്തയാണു്, അവ പൂമ്പാററകളെ പിടിച്ചു തിന്നും!'

'കൊച്ചു കുട്ടികളും അതുപോലെ ചീത്തയാണു്', അപ്പൂപ്പൻ പറഞ്ഞു. 'പാവം മീനുകളെയും കോഴിക്കുഞ്ഞുങ്ങളെയും ആട്ടിൻ കുട്ടികളെയുമെല്ലാം അവൻ തിന്നുന്നു! ലോകത്തിലങ്ങിനെയാണു്—ആരെങ്കിലും ആരെയെങ്കിലും തിന്നുകൊണ്ടിരിക്കും. ഇനി പോയി പാലു കുടിച്ചു കിടന്നുറങ്ങു.'



പുലിക്കുട്ടികൾ പോയതുകൊണ്ടു് കുറെനാളത്തേക്കു് കുന്നവിന്നു് വല്ലായ്മ തോന്നി. മറിച്ചു് മൃഗവൃഷിന്നും ഔ-ഔവിന്നും വലിയ സന്തോഷം. അവ എല്ലാ മുറികളിലും ഓടിച്ചാടിയും തുള്ളിക്കളിച്ചും വിളയാടി. പുലിക്കുട്ടികളുണ്ടായിരുന്ന മുക്കിലും മൂലയിലുമെല്ലാം മണപ്പിച്ചുനടന്നു. പുലിക്കുട്ടികൾ പോയതുമൂലം കുന്നവിന്നു് വലിയ വിഷമമുണ്ടെന്നു് അമ്മക്കു് മനസ്സിലായി.

'ഞാൻ ഒരാനക്കുട്ടിയുടെ കഥ പറഞ്ഞുതന്നിട്ടുണ്ടോ—ഗാരോമലയുടെ അടുത്തു് 12-ാം നംബർ സർവേ പാർട്ടി പിടിച്ച ആനക്കുട്ടിയുടെ കഥ?' അമ്മ ചോദിച്ചു.

കുന്ന നല്ലൊരു കഥ മണത്തറിഞ്ഞു് അമ്മയുടെ അടുത്തേക്കു് നീങ്ങിയിരുന്നു. 'ഇല്ലല്ലോ. എന്താണുണ്ടായതു്? ആ ആനക്കുട്ടി ഇപ്പോൾ എവിടെ?''

'പണിയെടുക്കുന്നുണ്ടായിരിക്കണം. സുഖമായി കഴിയുന്നുണ്ടായിരിക്കണം എവിടെയെങ്കിലും. ആനക്കു് വലിയ വിലയാണു്. എവിടെയായാലും ആളുകൾ അതിനെ നന്നായി സംരക്ഷിക്കും.'

സർവേ പാർട്ടി 12 അച്ഛന്റെ സ്വന്തം പാർട്ടിയായിരുന്നു. 'അച്ഛൻ ആ ആനക്കുട്ടിയെ കണ്ടിട്ടുണ്ടോ?' കുന്ന ചോദിച്ചു.

'നിശ്ചയമായും . അവർ ആനക്കുട്ടിയെ കെണിവെച്ചു പിടിക്കാൻ പോയതല്ല. ഇടതൂർന്ന കാടുകളിൽ കുന്നുകളുടെയും തോടുകളുടെയുമെല്ലാം അളവെടുക്കുകയായിരുന്നു. വൈകുന്നേരം ക്യാമ്പിലേക്കു മടങ്ങിപ്പോകുന്ന ചില ആളുകൾ, തങ്ങളെ വിരട്ടിയോടിച്ച ഒരു അപകടകാരൻ ആനയുടെ കാര്യം പറഞ്ഞു. 'ആനക്കൂട്ടമാണോ, അതോ, ഒററയാനോ?' അച്ഛൻ അന്വേഷിച്ചു. 'ഒററയാനാണു്. കൂട്ടമൊന്നും കണ്ടില്ല.' സർവെയർമാർക്കറിയാം, ഒററയാൻ പലപ്പോഴും ഭ്രാന്തനും ആപൽക്കാരിയുമാണെന്നു്. അവർ തോക്കമെടുത്തു് രണ്ടും മൂന്നും പേരായി വളരെ ശ്രദ്ധിച്ചു് നീങ്ങാൻ തുടങ്ങി.

'അടുത്തദിവസം ആന വീണ്ടും ഒരു ചെറിയ പാർട്ടിയെ ആക്രമിച്ചപ്പോൾ അവർ ആ പാവത്തിനെ വെടിവെച്ചു. അതു് തോട്ടിൻകരയിലെ റോഡിൽ മറിഞ്ഞുവീണു. പിറേറന്നു് ആ വഴി പോകുന്ന ആളുകൾ പിന്നെയും കേട്ടു ആനയുടെ ശബ്ദം. അച്ഛൻ കുറച്ചാളുകളെയും കൂട്ടി തോട്ടിൻകരയിലൂടെ തിരിഞ്ഞുനടന്നു. അപ്പോഴുണ്ടു് ഒരാനക്കുട്ടി അതിന്റെ തള്ളയെ ഉന്തിത്തള്ളി എണീ

പ്പിക്കാൻ നോക്കുന്നു. അതിൻെറ കാലിനു് എന്തോ പരുക്കു് പ റിയിരുന്നു. നൊണ്ടിക്കൊണ്ടാണു് നടപ്പു്.

''സർവെയർമാർ കുഞ്ഞിനെ ഉപദ്രവിക്കുമെന്നു് തള്ളയാന ഭയപ്പെട്ടിരിക്കണമെന്നു് അച്ഛനു് മനസ്സിലായി. ആ ഭയംമൂലമാ ണു് അതു് ആളുകളെ ആക്രമിച്ചിരുന്നതു്. എല്ലാവർക്കും സങ്കടമാ യി. അവർ ആനക്കുട്ടിയുടെ കാലിന്മേൽ മരുന്നുവെച്ചുകെട്ടി. അ തിനു ചവക്കാൻ കരിമ്പു് കൊടുത്തു. പിന്നീടു് അവർ അതിനെ ക്യാമ്പിലേക്കു കൊണ്ടുവന്നു് ചട്ടം പഠിപ്പിക്കാൻ തുടങ്ങി. ആദ്യ മാദ്യം അതിനെന്തൊരു ഇക്കിളിയായിരുന്നെന്നോ? തൊടാൻ സമ്മ തിക്കില്ല. ഇക്കിളി മാററാൻ അവർ അതിൻെറ ദേഹം അമർത്തി ത്തടവി. ആനക്കുട്ടി ഞെളിഞ്ഞു പുളഞ്ഞു് കളിച്ചു് പൊട്ടിച്ചിരി ക്കുന്ന മാതിരി ശബ്ദം പുറപ്പെടുവിച്ചിരുന്നു എന്നാണു് അച്ഛൻ പറഞ്ഞതു്. ഒടുക്കം അതിൻെറ ഇക്കിളി മാറിക്കിട്ടി. വലിയ ശല്യമില്ലാതെ പെറിയ ചുമടുകൾ മുതുകത്തു് ഏററി നടക്കാമെ ന്നായി. നല്ല കളിവിളയാട്ടമാണു്; അതുകൊണ്ടു് എല്ലാവർക്കും അതിനെ ഇഷ്ടവുമാണു്. ചെടിപ്പടർപ്പുകളുടെ മറവിൽ നിന്നു് ഒരു ചെത്തവുമില്ലാതെ വന്നു്, അവിടെ നിൽക്കുന്നതാരായാലും പെട്ടെ ന്നു് ഉന്തിമറിച്ചിടും. പടുക്കൂററൻ ആനകൾ എത്ര നിശ്ശബ്ദമായി, എത്ര മൃദുവായി നടക്കുന്നു എന്നാലോചിച്ചാൽ അത്ഭുതമാവും. ഈ ആനക്കുട്ടിക്കു് അവർ രഘുവീർ എന്നു പേരിട്ടു. ഇപ്പോഴും അതു് സർവെക്കാരുടെ കൂടെയുണ്ടു്.'

കഥയുടെ അവസാനം സന്തോഷപ്രദമായിരുന്നെങ്കിലും, കു ഞ്ഞിനെ രക്ഷിക്കാൻ നോക്കുന്ന തള്ളയെ വെടിവെച്ചതു് കരുവി ന്നു് ഒട്ടും ഇഷ്ടമായില്ല. ''കുഞ്ഞിനെ രക്ഷിക്കാനാണെങ്കിലും, പാ വപ്പെട്ട സർവേക്കാരെ വിരട്ടിയോടിച്ചിരുന്ന കാര്യം മറക്കാൻ പാടില്ല.' അപ്പൂപ്പൻ പറഞ്ഞു. 'അതു പോട്ടെ. കറുമ്പൻ മുഖവു മായുള്ള ഒരു കുട്ടിക്കുരങ്ങൻെറ കഥ ഞാൻ പറഞ്ഞുതരാമല്ലോ.

'ബനാറസ്സിലാണു് സംഭവം നടന്നതു്. ഈ കുന്നിൻപ്രദേശ ത്തു നിന്നുപോയ ഒരു വലിയ തീർത്ഥയാത്രപ്പാർട്ടിയുടെ കൂടെയാ ണു് അമ്മ അവിടെ പോയിരുന്നതു്. തെരുവുകളിൽ തിക്കിത്തി രക്കിക്കൊണ്ടു പോകുന്ന ജനക്കൂട്ടവും, പുഴയിലേക്കിറങ്ങാൻ കെട്ടി പ്പടുത്തിരിക്കുന്ന കൽപ്പടവുകളും, നൂറുകണക്കിനുള്ള വഞ്ചികളും, വ ലിയ വിലയില്ലാതെ കിട്ടുന്ന മധുരപലഹാരങ്ങളും എല്ലാം കണ്ടു് അവർ അത്ഭുതപ്പെട്ടു. അവർ കാഴ്ചകൾ കാണാനായി അങ്ങുമിങ്ങും പോയി. എല്ലാം അവർക്കിഷ്ടപ്പെട്ടു—എല്ലായിടത്തും കൂട്ടമായി നടക്കുന്ന, കറുമ്പൻ മുഖമുള്ള കുരങ്ങന്മാരൊഴികെ. മിക്ക വീടുകളി ലും കുരങ്ങന്മാർ കടക്കാതിരിക്കാനായി മുററത്തു് കമ്പിവലകൾ



കെട്ടിയിരിക്കയാണു്. ഈ കുരങ്ങന്മാരെ അവർ ഹനുമാന്മാർ എന്നാണു് പറയുക. പരിശുദ്ധ ജീവികളാണെന്നു് കരുതപ്പെടുന്നതു കൊണ്ടു് ആരും അവയെ കൊല്ലില്ല.

''ഫലവൃക്ഷങ്ങളിൽ കേറി പഴങ്ങളും കായ്കളും തിന്നും പറിച്ചെറിഞ്ഞും നശിപ്പിക്കും. ഉണക്കാനിട്ട തുണികൾ എടുത്തുകൊണ്ടു പോകും. ചെറിയ കുട്ടികളെ ഭയപ്പെടുത്തും. അവരുടെ പേടി



കണ്ടു് രസിക്കും. അമ്മക്കും തീർത്ഥയാത്രക്കാർക്കും വലിയ പേടിയായി. ഒരു ദിവസം രാവിലെ വല്ലാത്തൊരു നിലവിളിയും കോലാഹലവും കേൾക്കായി. 'ഹനുമാന്മാർ' തമ്മിൽത്തമ്മിൽ യുദ്ധം ചെയ്യുകയാണു്. അമ്മയും മററു സ്ത്രീകളും വീട്ടിനകത്തേക്കു പോയി. വാതിലടക്കാൻ തുടങ്ങുകയായിരുന്നു — പെട്ടെന്നു് വലിയൊരു തള്ളക്കുരങ്ങ് തിരക്കിട്ടു ചെന്നു് അതിന്റെ കുഞ്ഞിനെ എന്റെ അമ്മയുടെ കയ്യിൽ കൊടുത്തു മതിൽ ചാടിക്കേറി എങ്ങോട്ടോ പാഞ്ഞു മറയുകയും ചെയ്തു.

'നല്ലൊരു കുരങ്ങൻകുഞ്ഞു്. ഒരു മാസമോ മറേറാ പ്രായമായിട്ടുണ്ടാവും. ഒന്നും തിന്നാറായിട്ടില്ല. പാലിൽ മുക്കിയ തുണി ഈമ്പിക്കുടിക്കും. എല്ലാവരും അതിനെ താലോലിച്ചു. അങ്ങിനെ അതു് വേഗം ഉറക്കമായി.

'അന്നു വൈകുന്നേരം ആ 'ഹനുമാൻ'തള്ളയുണ്ടു് വാതിൽക്കൽ നീണ്ടുനിവർന്നു നില്ക്കുന്നു. അമ്മ അത്ഭുതപ്പെട്ടു. കൈകൾ മടക്കിക്കൊണ്ടു്, ശരിക്കും ഒരു മനുഷ്യജീവിയെപ്പോലെയാണു് നിൽപ്പു്. അമ്മ കുഞ്ഞിനെ അതിന്റെ കൈകളിൽ വെച്ചുകൊടുത്തു. കുഞ്ഞു് തള്ളയുടെ ദേഹത്തു്



പററിപ്പിടിച്ചുകൂടി. തള്ള അതിനെയും കൊണ്ടു് മതിലു് ചാടിക്കടന്നു് പോയു്മറഞ്ഞു.''

'എന്തിനാണതു്, അപ്പൂപ്പാ?'

'നിനക്കറിഞ്ഞുകൂടേ, ചിലപ്പോൾ ഭയങ്കരന്മാരായ ആൺമൃഗങ്ങൾ കൊച്ചു കുഞ്ഞുങ്ങളെ ആക്രമിക്കും. അതല്ലെങ്കിൽ, ഒരു ശത്രുസംഘം ഈ കൂട്ടത്തെ ആക്രമിച്ചതായി എന്നും വരാം. ഏതായാലും തള്ളക്കുരങ്ങന്നു് അറിയാം, ഈ സ്ത്രീകളുടെ അടുത്തു് തന്റെ കുഞ്ഞ് ഭദ്രമായിരിക്കുമെന്നു്. നല്ല കഥയല്ലേ? ഇഷ്ടമായില്ലേ?'

'ഉവ്വ്.' കനു പറഞ്ഞു. അവൻ അമ്മയുടെ ദേഹത്തു് പററിച്ചേർന്നിരുന്നു. അമ്മമാർ എത്ര നല്ലവർ—അവൻ വിചാരിച്ചു.

വർഷാവസാനമട്ടത്തതോടുകൂടി പകൽ തണുപ്പുകൂടിത്തുടങ്ങി. സ്ഫ ടികംപോലെ തെളിഞ്ഞ അന്തരീക്ഷം. രാത്രി തലക്കമീതെ ആകാശം ഒരു വലിയ പാത്രം കമഴ്ത്തിവെച്ചതുപോലെ കാണപ്പെട്ടു. നക്ഷത്രമുത്തുകൾ പതിച്ച ആകാശം തികച്ചും നീലലോഹിതംതന്നെ. അമ്മ ഗ്രഹങ്ങളും ചൂണ്ടിക്കാണിച്ചുകൊടുത്തു. അവക്ക് സ്വന്തമായ പ്രകാശമില്ല. സൂര്യപ്രകാശം നിഴലിച്ചുകിട്ടി അവ അവിരാമമായി പ്രകാശിക്കുന്നു. നക്ഷത്രങ്ങൾക്ക് തനതായ പ്രകാശമുണ്ട്. അവ ആഹ്ലാദപൂർവം കണ്ണടച്ചുതുറന്ന് രസിക്കുന്നു. 'ഇവ വാസ്തവത്തിൽ സൂര്യന്മാരാണ്.' അമ്മ പറഞ്ഞു, 'അവക്ക് സ്വന്തമായ ഗ്രഹങ്ങളുണ്ട്'.

'അമ്മയുടെ കുട്ടിക്കാലത്ത് സോനാലിഗ്രാമത്തിൽനിന്ന് അവയെ കാണാനൊത്തിരുന്നുവോ?' കുനു ചോദിച്ചു.

അമ്മ ഖേദകൌതിസമ്മിശ്രമായ സ്വരത്തിൽ പറഞ്ഞു, 'ഉവ്വ്', കുനു. 'അവിടെനിന്ന് ഇതേ നക്ഷത്രങ്ങളെയും ഗ്രഹങ്ങളെയും ഞങ്ങൾ കണ്ടിരുന്നു. അസാധാരണം, അത്ഭുതകരം, അല്ലേ? വൃദ്ധയായ എന്റെ അമ്മ ഇപ്പോഴും ഒരുപക്ഷെ, ഇതേ നക്ഷത്രങ്ങളെ നോക്കിക്കൊണ്ട് ഞങ്ങളെ ഓർക്കുന്നുണ്ടായിരിക്കും.''

'ലോകത്തിലെ എല്ലാ മനുഷ്യരും ഇതേ നക്ഷത്രങ്ങളെയാണോ, അമ്മേ, കാണുന്നത്?'

'അല്ലാ കുനു. ലോകത്തിന്റെ വടക്കേ പകുതിയിലുള്ള ആളുകളേ ഇവയെ കാണുന്നുള്ളു. തെക്കേ പകുതിയിലുള്ള ആളുകൾ വേറെ നക്ഷത്രങ്ങളെയാണ് കാണുന്നത്. ഞങ്ങളുടെ ഗ്രാമത്തിന്റെ മീതെ ആകാശം കടുംനീലയായി കാണുന്നു. ഇവിടത്തെ മാതിരി നീലലോഹിതമായിട്ടല്ല. നോക്കൂ, അതാണ് താരാപഥം—മാനത്ത് വിലങ്ങനെ കാണുന്ന വെള്ളബെൽററ്. ലക്ഷക്കണക്കിനു നക്ഷത്രങ്ങൾ ചേർന്നതാണത്. ഞങ്ങളിതിനെ ആകാശഗംഗയെന്നാണ് പറയാററ്.'

കുനു അത്ഭുതപ്പെട്ടു. 'എല്ലാം എല്ലായിടത്തും ഒന്നുതന്നെ അല്ലേ, അമ്മേ?'

'അതേ.' അമ്മ പറഞ്ഞു.

'അപ്പോൾപ്പിന്നെ, അമ്മക്ക് മുൽക്കിയേക്കാൾ സോനാലിയോട് അധികം ഇഷ്ടം തോന്നാനെന്താ?'

'ഞാൻ ജനിച്ചതവിടെയാണ് മോനേ. എന്റെ അമ്മ അവിടെയാണ്?'

'സോനാലിയെ പിരിഞ്ഞതിലാണോ അമ്മക്ക് വിഷമം, അതോ, അമ്മൂമ്മയെ പിരിഞ്ഞതിലോ?'

'നിന്റെ വർത്തമാനം കുറെ ഏറുന്നു, മോനേ,' അമ്മ ശകാരിച്ചു. പക്ഷെ, അവരുടെ ചുണ്ടിൽ ഒരു പുഞ്ചിരി വിരിഞ്ഞു.

പകലുകൾക്ക് തണുപ്പ് ഏറിവന്നപ്പോൾ മരങ്ങളിൽ നിന്ന് ഇലകൾ കൊഴിഞ്ഞുതുടങ്ങി. ആദ്യം അവയുടെ പച്ചനിറം പോയി മഞ്ഞയാവും. എന്നിട്ടൊരു തവിട്ടുഛായ പരക്കും. വടക്കു നിന്ന് ഒരു കൊച്ചു കാററ് വീശിയാൽ മതി, കൊഴിഞ്ഞുവീഴുകയായി എല്ലാം മരങ്ങളുടെ ചുവട്ടിൽ കൂമ്പാരമായി കിടക്കും. മഞ്ഞ, തവിട്ടുനിറം, പൊൻനിറം, കടുംചെമപ്പ് — കൂട്ടത്തിൽ കറുപ്പും.

തോട്ടക്കാരൻ യൂ—ബിൻ വലിയ മൺകോരിയുമെടുത്തു വന്ന് ഇലകളെല്ലാം അടിച്ചുകൂട്ടി. തോട്ടം വെടുപ്പായിരിക്കണമല്ലോ. ചെറിയ ഇലക്കൂമ്പാരങ്ങളെല്ലാം ഒന്നിച്ചു കൂട്ടി പിന്നീടയാൾ വലി



യൊരു കൂമ്പാരമാക്കി. വീട്ടിൽനിന്നു് തെല്ലകലെ. അപ്പൂപ്പൻ കനു വിനെ വിളിച്ചു, 'വാ, മോനേ, നമ്മളൊരു ചപ്പിലത്തീ ഉണ്ടാക്കാൻ പോവുകയാണു്.' സന്ധ്യക്കു് യൂ—ബിൻ ഉണക്കിലക്കൂമ്പാരത്തിനു് തീ കൊടുത്തു. ഉടനെത്തന്നെ അതു് ആളിക്കത്തിത്തുടങ്ങി. വീടുകളുടെ മേൽക്കൂരകളുടെ അത്രയും ഉയരത്തിൽ തീജ്വാലകൾ ഉയർന്നു കത്തി. മരക്കൊമ്പത്തു് വിശ്രമിച്ചിരുന്ന കാക്കകൾക്കു് വലിയ ശല്യമായി. അവ പരുക്കൻ ശബ്ദത്തിൽ കാ—കാ—വിളിച്ചുകൊണ്ടു് ഇരുണ്ട ആകാശത്തിലേക്കു് പറന്നു.

അപ്പൂപ്പനു് ചിരിവന്നു. കനു പറഞ്ഞു, 'നാളെ നേരം പുലർന്നു എന്നാണു് അവയുടെ വിചാരം, അപ്പൂപ്പാ.'



അപ്പൂപ്പൻ പറഞ്ഞു, 'അല്ലാ, കാട്ടുതീയാണെന്ന് എന്നാണ് അവ യുടെ വിചാരം.'

അമ്മക്ക് ആകെ പരിഭ്രമമായി, 'വേലിക്കൊന്നും തീ പിടി ക്കില്ല, ഉവ്വോ, അമ്മാമാ?'

'ഇല്ലില്ല.' അപ്പൂപ്പൻ പറഞ്ഞു. 'യൂ—ബിൻ മൺകോരിയും വെള്ളം നിറച്ച ബക്കറ്റുമായി കാത്തു നിൽക്കുകയാണ്; തീ അനാ വശ്യമായി നാവു നീട്ടിയാൽ ഉടനെ കെടുത്തിക്കൊള്ളും. എല്ലാം ഭദ്രം.'

തീയ്ക്കു ചുററും അവർ വട്ടമിട്ടു നിന്നു എല്ലാവരുടെയും മുഖം തീയ്ക്കുനേരെയാണ്. താമസിയാതെ അവരുടെ കവിളുകൾ ചുമന്നു ചുട്ടു; പക്ഷെ, മുതുകത്ത് നല്ല തണുപ്പ്. അഗ്നിജ്വാല കൾ നാക്കു നീട്ടി കത്തിച്ചുയരുന്നത് കുന്നിൻ പുറത്തുള്ള കുട്ടികളെ ല്ലാം കണ്ടിരുന്നു. എല്ലാവരും ചുററും വന്നുകൂടി. മുതിർന്നവരിൽ ചിലരും വന്നിട്ടുണ്ട്. താഴ്വരയിൽ താമസിക്കുന്ന ശ്യാമും അവ ന്റെ അച്ഛനും വന്നുചേർന്നിട്ടുണ്ട്

അമ്മ കുട്ടികൾക്ക് വീട്ടിലുണ്ടാക്കിയ ബിസ്ക്കററും മുതിർ ന്നവർക്ക് ഓരോ കൊച്ചു മഗ്ഗ് ചായയും കൊണ്ടുവന്നു. ശ്യാം അ ച്ഛന്റെ മൊന്തയിൽ നിന്ന് ചായ മൊത്തിക്കുടിക്കുന്നത് കണ്ട പ്പോൾ കനുവും അപ്പൂപ്പന്റെ പാത്രത്തിൽ നിന്ന് സ്വൈരമായി കുടിക്കാൻ തുടങ്ങി. മുതിർന്നവരുടെ കപ്പിൽനിന്ന് കുടിക്കാൻ പാടില്ലെന്നു പറഞ്ഞ്, അമ്മ കുട്ടികൾക്കുവേണ്ടി കൊച്ചുകപ്പുകളിൽ ചായ കൊണ്ടുവന്നു.

എല്ലാവർക്കും വളരെ സന്തോഷം. പതുക്കെ അഗ്നിജ്വാലകൾ താണു താണു വന്നു. അങ്ങിനെ തീ തീരെ കെട്ടു. പെട്ടെന്ന് ഭയ ങ്കര തണുപ്പ്. ആളുകൾ യാത്ര പറഞ്ഞു പിരിഞ്ഞു തുടങ്ങി. ക നു അമ്മയുടെയും അപ്പൂപ്പന്റെയും കൂടെ വീട്ടിനകത്തേക്കു പോയി. അവരുടെ തുണികൾക്ക് കരിഞ്ഞ ഇലയുടെ മണം. ക്ഷീണമു ണ്ടെങ്കിലും എല്ലാവരും സന്തുഷ്ടരാണ്. ഉത്സാഹമായി സംസാരി ച്ചുകൊണ്ട് എല്ലാവരും ഉള്ളിയും കോളിഫ്ളവറ് വറുത്തതും കൂട്ടി സുഖമായി ചൂടുള്ള പൂരി തിന്നു.

'സമതല പ്രദേശത്ത് ഇത്ര കൊടും തണുപ്പില്ല', അമ്മ പ റഞ്ഞു. ''വരണ്ട കുളിരുള്ള മഞ്ഞുകാലം അവിടെ എല്ലാവരും കാ ത്തിരിക്കും. ഇവിടെ കുളിർകാററത്ത് എല്ലാ പൂക്കളും കൊഴിഞ്ഞു പോകുന്നു. അവിടെയോ തണുപ്പുകാലത്തിനു പ്രത്യേകമായ പൂ ക്കൾ വിരിഞ്ഞു വരുന്നു. അവിടെ സാലവനങ്ങളിൽ ഇലകൊ ഴിച്ചിലുണ്ട്. ഇവിടുത്തെ ഫിർമരങ്ങളെപ്പോലെ. തണുപ്പുകാല ത്തിന്റെ അവസാനം അവ നിറയെ പൂക്കുന്നു. പൂക്കളിൽ നിന്നു

തിരുന്ന പൊടി മരച്ചുവട്ടിൽ കൂമ്പാരമായി കൂടും. തെക്കൻകാറ്റു് വീശിയടിച്ചു് ഈ പൊടി അങ്ങുമിങ്ങും പറത്തും. എന്നിട്ടാണല്ലോ ആളുകൾ തുമ്മുന്നതു്. പൂക്കൾക്കു് ഹൃദ്യമായ ഒരു നേർത്ത സുഗന്ധമുണ്ടു്. ആ മണം അനുഭവിക്കാഞ്ഞിട്ട എന്തോ ഒരു വല്ലായ്മ!'

കനുവിനു് കുറേശ്ശ ദ്വേഷ്യം വന്നു. 'നമ്മുടെ പീർമരവും ഇങ്ങിനെത്തന്നെയാണമ്മേ,' അവൻ പറഞ്ഞു, 'മഞ്ഞുകാലം കഴിയുമ്പോൾ അവയിൽ നിറയെ മനോഹരമായ വെള്ളപ്പൂക്കളുണ്ടാവും. ഒരൊററ ഇലയും കാണില്ല. പൂക്കൾ മാത്രം. അങ്ങിനെയല്ലേ, അപ്പൂപ്പാ?'

അപ്പൂപ്പൻ തലകുലുക്കിക്കൊണ്ടു് പറഞ്ഞു, ''പിന്നെ ഇതളുകൾ കൊഴിയും; കൊച്ചുപീർ പഴങ്ങൾ പ്രത്യക്ഷപ്പെടും. കല്ലുപോലെ കട്ടത്ത, കട്ടം ചവർപ്പായ പഴങ്ങൾ. ഇലമുകളങ്ങൾ വിരിഞ്ഞു് തണുപ്പിൽ നിന്നു രക്ഷിക്കാനായി കൊച്ചു പഴത്തിനുമീതെ കുടപിടിച്ച മാതിരി നില്ക്കും. പഴങ്ങൾ വലുതായി വലുതായി വരും. അവയുടെ ഭാരംകൊണ്ടു് കൊമ്പുകൾ താണുപോകും. അതു ശ്രദ്ധിച്ചിട്ടുണ്ടോ, മോനേ? പഴം തിന്നാൻ പാകത്തിൽ പഴുത്തു ശരിയാവാൻ അനവധി മാസം വേണം. കാരണം, ഈ കൊടും തണുപ്പു തന്നെ.'

'അതേ,' അമ്മ പറഞ്ഞു. ''സോനാലിയിലെ മാങ്ങയുടെ കഥയും ഇതുതന്നെ. കാരണം പൂക്കൾ പുറത്തുവന്നതിനുശേഷം ഇലമുകളങ്ങൾ വിരിഞ്ഞു് കൊച്ചുമാങ്ങകളെ വെയ്‌ലിൽ നിന്നും ജന്തുക്കളിൽ നിന്നും രക്ഷിച്ചുകൊണ്ടുനില്ക്കുന്നു. പക്ഷേ, ചൂടുള്ള കാലാവസ്ഥയായതുകൊണ്ടു് മൂന്നു നാലു മാസം കൊണ്ടു് പഴങ്ങൾ പഴുത്തു ശരിയാവും. ഇങ്ങിനെയാണു് എല്ലായിടത്തും. പ്രകൃതി തന്റെ കുഞ്ഞുങ്ങളെ വേണ്ടപോലെ നോക്കി രക്ഷിക്കും. കൊടുംതണുപ്പുകൊണ്ടു് എല്ലാം മരവിച്ചു പോയി ഒരു ഇലപോലും കാണാൻ കഴിയാതാകുന്ന സ്ഥലങ്ങളിൽ മൃഗങ്ങൾക്കു് ഒളിച്ചിരിക്കാനും സുഖമായി ഉറങ്ങാനുമുള്ള പോടുകൾ കണ്ടെത്തുന്നില്ലേ? വേരുകൾ മണ്ണിന്നടിയിൽ വിശ്രമിക്കുന്നു. പക്ഷികൾ ഉഷ്ണമേഖലാ പ്രദേശങ്ങളിലേക്കു് പറന്നുപോകുന്നു. ആയിരക്കണക്കിനു പക്ഷികളാണു് സോനാലിയിലേക്കു് വരുന്നതു് — കടൽപ്പുള്ളുകളും കാട്ടുതാറാവുകളും. അവ ഞങ്ങളുടെ ഗ്രാമത്തിലെ തടാകങ്ങളുടേയും കുളങ്ങളുടേയും കരക്കു് മഞ്ഞു കാലം കഴിച്ചുകൂട്ടും. മഞ്ഞുകാലം കഴിഞ്ഞാൽ തിരികേ പറന്നു പോവുകയും ചെയ്യും.

'വരൂ, കനൂ, ഉറങ്ങാൻ നേരമായി.'

പകലിനു് നീളം കുറഞ്ഞുകുറഞ്ഞു വന്നു. ഉച്ചതിരിഞ്ഞു് നാലു മണിയാകുമ്പോഴേക്കും നല്ല ഇരുട്ടു് എന്ന മട്ടായി. എന്നാലും ലെയ്ക്കർ കൊടുമുടിയുടെ മുകളിലെ പാറപ്പുറത്തെല്ലാം സൂര്യ രശ്മികൾ കാണുകയും ചെയ്യും. 'വാസ്തവത്തിൽ സൂര്യൻ അസ്തമി ച്ചു കഴിഞ്ഞിട്ടില്ല,' അപ്പൂപ്പൻ പറഞ്ഞു, 'കുന്നുകൾക്കു പിറകിൽ മറയുകയേ ചെയ്തിട്ടുള്ളു.'

സന്ധ്യകൾക്കു് നീളം കൂടിയതുപോലെ തോന്നി. മീൻപി ടിക്കാനോ പട്ടം പറപ്പിക്കാനോ പോകാൻ വയ്യാത്ത്ര തണുപ്പു്. അപ്പൂപ്പൻ തന്റെ കൊത്തുപണിയായുധങ്ങൾ പുറത്തെടുത്തു് കനു വിനെ പഠിപ്പിക്കാൻ തുടങ്ങി. വാക്കിങ്ങ് സ്റ്റിക്കുകളുടെ പിടിയി ന്മേൽ കട്ടികുറഞ്ഞ തടിയിൽ നായയുടെയും വ്യാളിയുടെയും തല കൊത്തിയുണ്ടാക്കുന്ന രീതികൾ കാണിച്ചുകൊടുത്തു.

പരീക്ഷയെല്ലാം കഴിഞ്ഞു. നീണ്ട മഞ്ഞുകാലത്തേയ്ക്കു് സ്കൂള കൾ അടച്ചിരിക്കയാണു്. കൊടുംതണുപ്പിൽനിന്നു രക്ഷപ്പെടാനാ യി ചില ആളുകൾ സമതലപ്രദേശങ്ങളിലേയ്ക്കു് പോയി. അപ്പൂ പ്പനും കനുവിനും വരണ്ട ശീതകാലം വലിയ ഇഷ്ടമാണു്; കു ന്നിൻചെരിവിലെല്ലാം വെളുത്തു തിളങ്ങുന്ന കട്ടിമഞ്ഞു് വീണു കി ടക്കുന്ന പ്രഭാതസമയം വിശേഷിച്ചും.

'മഞ്ഞു് ആകാശത്തുനിന്നു വീഴുന്നതു് ഞാനൊരിക്കലും കണ്ടി ട്ടില്ല, അപ്പൂപ്പാ. ഞാനുറങ്ങുന്ന നേരത്തു് രാത്രിയാണോ മഞ്ഞു വീഴുന്നതു്?''

'അല്ല, കുഞ്ഞേ,' അപ്പൂപ്പൻ പറഞ്ഞു. 'മഞ്ഞു് ആകാശത്തു നിന്നു് വീഴുകയല്ല ചെയ്യുന്നതു്. തണുത്ത തറയിൽ ഉറച്ചുകട്ടിയാ വുന്ന മഞ്ഞിൻതുള്ളികളാണതു്. ഹിമപാതമുണ്ടാകത്തക്ക ഉയര മില്ലാ നമ്മുടെ ഈ കുന്നുകൾക്കു്.'

സൂര്യരശ്മികൾ സ്പർശിക്കുന്നതോടുകൂടി കട്ടിമഞ്ഞു് ഉരുകിപ്പോ വുകയും ചെയ്യും.

ഇരിപ്പുമുറിയിലെ നെരിപ്പോടിൽ വിറകിട്ടു കത്തിച്ചിരുന്നു. അതിനുചുററും ഇരുന്നിട്ടാണു് അവർ ഭക്ഷണം കഴിക്കുക. നല്ല ചൂടു്, പരമാനന്ദം. ഭയങ്കരമായി എരിയുന്ന വിറകുകൊള്ളികൾ കനു ശ്രദ്ധിച്ചുനോക്കി. വലിയ നഗരങ്ങൾ കത്തിജ്വലിക്കുന്ന തായും ഉഗ്രമായ പോരാട്ടം നടക്കുന്നതായും തീമലകൾ തീജ്വാല കൾ വമിക്കുന്നതായും അവൻ ഭാവനയിൽ കണ്ടു. തീമലകൾക്കു് അഗ്നിപർവ്വതങ്ങൾ എന്നാണു് പേർ. അപ്പൂപ്പൻ ഒരു അഗ്നിപർവ്വ തം കണ്ടിട്ടുണ്ടത്രെ.



അച്ഛന്റെ ഒരെഴുത്തു വന്നു. അദ്ദേഹം മഞ്ഞുകാലത്തു് വീട്ടിലേയ്ക്കു വരുന്നത്രെ. രണ്ടു മാസത്തെ അവധിയുണ്ടു്. വിവരമറിഞ്ഞു് എല്ലാവക്കും വലിയ ഉല്ലാസമായി. അമ്മ പോസ്റ്റുമാന്നു് മധുരപലഹാരങ്ങളും ചായയും കൊടുത്തു. യൂ—ബിന്റെ മരുമകനാണു് പോസ്റ്റ്മാൻ. മുൽക്കിയിലെ എല്ലാ വീട്ടിലും അവന്നു് സ്നേഹിതന്മാരുണ്ടു്. അതുകൊണ്ടു് എല്ലായിടത്തും ചുററിവരുമ്പോഴേയ്ക്കും നേരം നല്ലവണ്ണം വൈകും. അപ്പൂപ്പൻ തമാശയായി പറയും: 'അവന്റെ അകം നിറഞ്ഞു് ചൂടായിരിക്കുകയാണെങ്കിൽ ഈ മലകയററം ഏതു തണുപ്പായാലും അവന്നു് സാരമില്ല.' ഡോറൻ എന്നാണു് അവന്റെ പേരു്.

റിസർവ് വനത്തിലെ തേനീച്ച മരത്തിനെപ്പററി ഡോറനാണു് കനുവിനു പറഞ്ഞു കൊടുത്തതു്. വസന്തകാലത്തു് ഒരു ദിവസം രാവിലെ ഒരു പററം തേനീച്ചകൾ ആ മരത്തിൽനിന്നു പറന്നുപോകുന്നതു് അവൻ കണ്ടിരുന്നു. അവൻ ഇതിനെപ്പററി കനുവിനോടു് പറഞ്ഞു. ഒരേ തേനീച്ചക്കൂട്ടിൽ ഒന്നിലധികം റാണികൾക്കു് താമസിക്കാൻ വയ്യ. ഒരു റാണി, ഒരു ജോലിയും ചെയ്യാത്ത ഏതാനും ആൺഈച്ചകൾ, ആയിരക്കണക്കിൽ വേലക്കാർ: ഇങ്ങിനെയാണു് പതിവു്. ഈ വേലക്കാരാണു് പൂക്കളിൽനിന്നു പരാഗം ശേഖരിച്ചു് കൂട്ടിലേയ്ക്കു കൊണ്ടുവന്നു് കൂട്ടിന്റെ ചുമരിന്നു മെഴുകു് തയ്യാറാക്കുന്നതും കുഞ്ഞുങ്ങൾക്കായി തേനുണ്ടാക്കുന്നതും കൂട്

വൃത്തിയായും വെടിപ്പായും ഭദ്രമായും സൂക്ഷിക്കുന്നതും. റാണിയീച്ചയ്ക്ക് മുട്ടയിടുകയല്ലാതെ ഒരു ജോലിയുമില്ല. മുട്ടകളുടെ നേരെയോ, പിറന്ന കുഞ്ഞുങ്ങളുടെ നേരെയോ തിരിഞ്ഞുനോക്കുകപോലുമില്ല. വേലക്കാരാണ് എല്ലാം ചെയ്യുന്നത്.

സംഗതിവശാൽ കൂട്ടിനകത്ത് ഈച്ചകൾ പെരുത്താൽ റാണിയീച്ച വേലക്കാരുടെയും ആണീച്ചകളുടെയും ഒരു വലിയ പാർട്ടിയുമായി പറന്നുപോകും; എന്നിട്ട് മറ്റെവിടെയെങ്കിലും വേറെ കൂടു പണിയും.

അമ്മയ്ക്ക് ഇതെല്ലാം അറിയാം. സോനാലിക്കടുത്ത് ഒരു സാലവനത്തിൽ വലിയൊരു തേനീച്ചമരം അവർ കണ്ടിട്ടുണ്ട്. തടിയിന്മേൽ മുഴുവൻ പോടുവീണ ഒരു പട്ട മരം. ഇലയൊക്കെ എന്നേ കൊഴിഞ്ഞുപോയിരിക്കുന്നു. മരത്തിന്റെ തോലെല്ലാം അടർന്നുപോയിരിക്കുന്നു. തടി അവിടവിടെ പിളർന്നിട്ടുമുണ്ട്. പിളപ്പിനുള്ളിലൂടെ അകത്തുള്ള തേൻകൂട് കാണാം. ചിലപ്പോൾ കുറച്ച് തേൻ തടിയിലൂടെ ഒഴുകിയിറങ്ങും. ആ കൊച്ചുതേനരുവിക്കു ചുറ്റും ഉറുമ്പുകൾ വന്നുകൂടും. തേൻകൂടിന്റെ വളരെ അടുത്തു ചെല്ലാൻ ഉറുമ്പുകൾക്കു പേടിയാണ്. കാവൽക്കാരായ തേനീച്ചകൾ കണ്ടെത്തിയാൽ തങ്ങളുടെ കഥകഴിക്കുമെന്ന് അവക്കറിയാം.

ഇതൊക്കെ കേട്ടപ്പോൾ കനുവിന്ന് ആവേശം കേറി. അവനും ആ തേനീച്ച മരം കാണണമെന്നായി. ''നമുക്ക് സോനാലിയിലേയ്ക്ക് പോകാം, അമ്മേ'' അവൻ നിലവിളിച്ചു.

അപ്പൂപ്പൻ തീ കാഞ്ഞുകൊണ്ട് അവരുടെ അരികത്തിരിക്കുന്നുണ്ടായിരുന്നു. 'അത്ര ദൂരെയൊക്കെപോകുന്നതെന്തിനാ, മോനേ? ഒരു ദിവസം ഇവിടുത്തെ കാട്ടിൽ കൊണ്ടുപോയി തേനീച്ചമരം കാട്ടിത്തരാമല്ലോ. തണുപ്പുകാലത്ത് തേനീച്ചകൾ പുറത്തുവരില്ലെന്നേ ഉള്ളു. വസന്തം വരുന്നതുവരെ കാത്തിരിക്കുകയാണ് നല്ലത്.'

കനുവിന്ന് കാത്തിരിക്കാൻ മനസ്സില്ല. അവൻ നിലവിളിച്ചു, 'അല്ലപ്പൂപ്പാ, നമുക്ക് ഇപ്പോൾ പോയി തേനീച്ചമരം കാണാം. വസന്തം വന്നിട്ട് പിന്നെ വീണ്ടും പോകാം തേനീച്ചകളെ കാണാൻ.'

അമ്മയ്ക്ക് ഇതു സമ്മതമല്ല. ''തേനീച്ചകളെ കാണാൻ പററില്ലെങ്കിൽ പിന്നെന്തിനാണ് തേനീച്ചമരം?''

അങ്ങിനെ ദിവസങ്ങൾ ഒന്നൊന്നായി നീങ്ങിപ്പോയി. നല്ല തിളങ്ങുന്ന വെയിലുള്ള ഒരു ദിവസം അമ്മയും മററുള്ളവരും ഉച്ചക്കൂണം കഴിഞ്ഞു് വിശ്രമിക്കുകയായിരുന്നു. അച്ഛൻ പാഴ്സലായി അയച്ചുതന്ന പുതിയ പുലിപ്പുസ്തകത്തിലെ ചിത്രങ്ങൾ നോക്കിക്കൊണ്ടിരിക്കയായിരുന്നു കനു. ഈ സമയത്ത് അപ്പൂപ്പൻ പിന്നി

പ്പിടിപ്പിച്ച കമ്പിളിത്തൊപ്പിയെടുത്തു ധരിച്ചു. കാതും കഴുത്തുമെല്ലാം മൂടുന്ന ഒരു തൊപ്പി. മങ്കി ക്യാപ്പ് എന്നാണ് അമ്മ പറയുക. അവിടവിടെ തുന്നിക്കൂട്ടിയ ഫോറസ്റ്റർമാരുടെ കറുത്ത ഓവർക്കോട്ടും അപ്പൂപ്പൻ ധരിച്ചു. എന്നിട്ട് വാതിലിന്റെ അരികിൽ മൂലയിൽ വെച്ചിരുന്ന തന്റെ മുട്ടൻ വടിയുമെടുത്തു. കുന്നു പെട്ടെന്ന് എണീറ്റിരുന്നു. 'എങ്ങോട്ടാണപ്പൂപ്പാ, പോകുന്നത്? എന്നെയും കൊണ്ടുപോകൂ.'

അപ്പൂപ്പൻ പറഞ്ഞു. 'പറ്റില്ല, പറ്റില്ല. റിസർവ് കാട്ടിലെ ഉറവുകളെല്ലാം ഒന്നു നോക്കാൻ മാത്രമാണ് ഞാൻ പോകുന്നത്. അതൊക്കെ നീ കണ്ടതല്ലേ?'

'അപ്പൂപ്പനും കണ്ടതല്ലേ അതെല്ലാം?'' കുന്നു ചോദിച്ചു.

'സംശയമെന്താ? മോനേ, നിനക്കറിഞ്ഞുകൂടേ, ഉറവുകളുടെ



അരികത്തുള്ള എന്റെ കടിലിൽ ഞാൻ അനവധി കൊല്ലം താമസിച്ചതാണ്. ആരും വെള്ളം വൃത്തികേടാക്കാതെ നോക്കേണ്ടത് എന്റെ ചുമതലയായിരുന്നു. ഇപ്പോൾ അവർ ഉറവുകൾക്കു ചുററും മതിൽ കെട്ടിയിരിക്കുന്നു; അതുകൊണ്ട് ആരും അവിടെ താമസമില്ല. ഞാൻ ആ ഭാഗങ്ങളെല്ലാം കണ്ടിട്ട് പത്തു കൊല്ലമായി. എല്ലാം ഇടിഞ്ഞുപൊളിഞ്ഞു നശിച്ചിരിക്കും. മോൻ കിടന്നോളു; അല്ലെങ്കിൽ അമ്മയ്ക്ക് ദേഷ്യം വരും.'' ഇങ്ങിനെ പറഞ്ഞ്, തിരിഞ്ഞുനോക്കുകപോലും ചെയ്യാതെ അപ്പൂപ്പൻ തിരക്കിട്ടുനടന്നു പോയി.

കാടിന്റെ അരികിൽവെച്ചു തന്നെ കനു അദ്ദേഹത്തിന്റെ ഒപ്പമെത്തി. കനുവിനെ കണ്ടപ്പോൾ അദ്ദേഹത്തിന്ന് കലശലായി ദേഷ്യം വന്നു. വീട്ടിലേയ്ക്ക് തിരിച്ചു നടക്കാൻ തുടങ്ങി. കനു അത് കാണാത്തമട്ടിൽ ഇടതൂർന്ന വളർന്ന കാട്ടിലേയ്ക്കുള്ള വഴിയിലൂടെ നേരെ നടന്നു. അപ്പൂപ്പന്ന് വീട്ടിലേയ്ക്കു പോകണമെങ്കിൽ പോകട്ടെ. കനു ഉറവുകളുടെ അടുത്തുള്ള തേനീച്ച മരം കാണാൻ പോവുകയാണ്. ഒടുക്കം അപ്പൂപ്പന്ന് അവന്റെകൂടെ പോകാതെ നിവൃത്തിയില്ലാതായി. 'അമ്മ എന്തുപറയും എന്നാണ് എനിക്കു വിചാരം,' അദ്ദേഹം മുറുമുറുത്തു.

കനു പറഞ്ഞു, 'അമ്മക്കെന്താ വിഷമിക്കാനുള്ളത്? ഞാൻ തടിച്ച കോട്ടും തടിയൻ സോക്സുമെല്ലാം ഇട്ടിട്ടുണ്ടല്ലോ, അ



പ്പൂപ്പാ.'' ഞാൻ മുമ്പ് ഈ ഭാഗത്തു വന്നിട്ടുണ്ട്. വലിയ പിക്നിക് പാർട്ടിയുടെ കൂടെ. മുൽക്കി മുഴുവൻ അന്നവിടെ എത്തിയിരുന്നു. പാട്ടും കളികളും പലവക നേരമ്പോക്കുകളും പൊടിപൊടിച്ചു. ഇപ്പോൾ അങ്ങിനെയൊന്നുമല്ല. എല്ലാം മാറിയിരിക്കുന്നു. കാട് കൂടുതൽ ഇടതൂർന്നതുപോലെ തോന്നി; മരങ്ങൾ തിങ്ങിഞെരുങ്ങി നില്ക്കുന്നതായും. പുറത്ത് അപരാഹ്ന സൂര്യൻ തെളിഞ്ഞു പ്രകാശിക്കുന്നു; അകത്തോ, ഇടതിങ്ങി വളർന്ന ഇലകൾക്കിടയിലുള്ള കൊച്ചുദ്വാരങ്ങളിലൂടെ അരിച്ചിറങ്ങാൻ പ്രകാശം ഞെരുങ്ങുകയാണ്. എല്ലാം അസാധാരണമായി കാണപ്പെട്ടു. പോരെങ്കിൽ കൊടുംതണുപ്പും.

തടിയൻ കോട്ടൊക്കെ ഇട്ടിട്ടും കന്ന കിടുകിടാ വിറച്ചു. കാൽക്കീഴിൽ തറക്ക് എന്തൊരു കുളിരാണ്! മരക്കൊമ്പുകളിൽനിന്ന് ചാരനിറത്തിലും ഇളംപച്ചനിറത്തിലുമുള്ള വസ്തുക്കൾ തൂങ്ങിനിന്നു. വയസ്സന്മാരുടെ താടിയും തലയുമെന്നപോലെ.



'അവയും ചെടികളാണ്', അപ്പൂപ്പൻ പറഞ്ഞു. 'മണ്ണിൽനിന്ന് വലിച്ചെടുക്കുന്നതിനു പകരം അവ മരങ്ങളുടെ ഞരമ്പുകളിൽനിന്ന് ചാറ് ഈമ്പിക്കുടിക്കുകയാണ്. സൂക്ഷിക്കണം. ആ ചെടിപ്പടർപ്പുകളുടെ വളരെ അടുത്തു പോകരുത്. 'അവററയിലൊന്ന് പടം വിടർത്തിവന്നാലോ?' കാട്ടിലായിരിക്കുമ്പോൾ അപ്പൂപ്പൻ പാമ്പ് എന്ന പദം ഒരിക്കലും ഉപയോഗിക്കാറില്ല.

കനു പറഞ്ഞു, 'അവററ തണുപ്പുകാലം മുഴുവൻ ഉറങ്ങിക്കഴിയുകയാണെന്നല്ലേ ഞാൻ വിചാരിച്ചതു്?'

'അവററയുടെ ദേഹത്തു് ചവുട്ടിയാലോ? വരൂ, വരൂ, ഇങ്ങോട്ടു പോരൂ'. കനു ചെടികളുടെ അടുത്തുനിന്നു മാറി.

പെട്ടെന്ന് അവൻ ചെവി കൂർപ്പിച്ചു. വെള്ളം വീഴുന്ന ഒച്ച. കാടിന് അതിൻേറതായ പ്രത്യേകശബ്ദങ്ങളുണ്ട്. ഉയർന്ന മരക്കൊമ്പുകളിൽ മർമരമുണ്ടാക്കുന്ന പക്ഷികൾ, പൈൻമുള്ളുകൾക്കിടയിൽ നെടുവീർപ്പിട്ടുലയുന്ന ഇളംകാററ്, കൊച്ചുകാലുകളുടെ അലസമായ പെരുമാററം, ചീവീടുകളുടെ മുരളലും ചിലക്കലും. ഇതിലെല്ലാററിലുംവെച്ച് കനുവിന്ന് കൂടുതലിഷ്ടം വെള്ളച്ചാട്ടത്തിൻെറ ശബ്ദമാണ്. വെള്ളം കാണുന്നതിന്ന് എത്രയോ മുമ്പ് ആ ശബ്ദം കേൾക്കാം. 'ഓ അപ്പൂപ്പാ, അതായിരിക്കണം ഉറവുകൾ!'

അപ്പൂപ്പൻ പറഞ്ഞു: 'ഉറവുകൾ ഇനിയും ഉയരത്തിലാണ്, മോനേ. പൈപ്പുകളിൽ കൊള്ളാതെ കൂടുതലായുള്ള വെള്ളം ഒഴുക്കിക്കൊണ്ടുപോകുന്ന അരുവിയാണതു്. അതും ബഡാപാനിയിലേക്കു പോകുംവഴി മലമുകളിൽനിന്ന് ഒഴുകിവരുന്ന ഉറവുവെള്ളം തന്നെയാണ്. താഴോട്ടു് ഊക്കിൽ ഒഴുകിവരുമ്പോൾ അതിൻെറ ഗുളുഗുളുശബ്ദവും പൊട്ടിച്ചിരിയും പാട്ടും ശ്രദ്ധിച്ചുകേൾക്കൂ! ഒഴുകിപ്പോകുന്ന വെള്ളം മുട്ടിയുരുമ്മി അരുവിയിലെ കൊച്ചുകല്ലുകൾ മിനുസ്സുരുണ്ടുവരുന്നു. അവക്ക് സ്ഫടികക്കല്ലുകൾ എന്നാണ് പേർ.'



കാട്ടിന്റെ നടുക്കു് കൂരിരുട്ടു തന്നെ. കനത്ത നിശ്ശബ്ദതയും. കനു അപ്പൂപ്പനോടു് ചേർന്നുനിന്നു. 'വരൂ, എന്റെ കൈപിടിച്ചോളു, മോനേ. കുറുക്കുവഴി പിടിക്കാനായി നമുക്കു് ഈ പാറകളെല്ലാം കേറിക്കടന്നുപോകണം.'

അവർ കുത്തനെ മുകളിലേക്കു കയറി. കാലുറപ്പിച്ചുവെക്കാൻ പററിയ ഇടങ്ങൾക്കായി പാറകളുടെ മീതെ തപ്പിത്തടഞ്ഞും, മുട്ടുകുത്തി നിരങ്ങിയും, വേരുകളും വള്ളികളും മുറുകെ പിടിച്ചും ഉറപ്പുള്ള നീണ്ട ഉണക്കപ്പുല്ലുകളിൽ പിടിച്ചുതൂങ്ങിയും, അങ്ങിനെയൊരു യാത്ര. ഒടുക്കം അവർ ലോകത്തിൽവെച്ചു് ഏററവും മനോഹരമായ ആ സ്ഥലത്തെത്തി. അവിടെ തിങ്ങി ഞെരുങ്ങി വളരുന്ന മരങ്ങളില്ല. പരുക്കനും ശൂന്യവുമായ ഒരു പാറപ്പുറം. മലമുകളിലെ പാറയിടുക്കുകളിലെ മൂന്നുനാലു പോടുകളിൽനിന്നു് വെള്ളം തുള്ളിത്തെറിച്ചുവീഴുകയാണു്. കന അത്രയും ഉയരത്തിൽ ഒരിക്കലും കേറീട്ടില്ല; അവർ പിക്നിക്കിന്നു വന്നപ്പോൾപോലും. അവൻ അത്ഭുതപ്പെട്ടു. നഗരത്തിനു



മുഴുവൻ വെള്ളം കൊടുക്കുന്ന ഉറവയാണോ ഇതു്? 'ഓ, അപ്പൂപ്പാ, വെള്ളം ഒരുപയോഗവുമില്ലാതെ വെറുതെ ഒഴുകിപ്പോകുന്നതു കണ്ടില്ലേ? ആളുകൾ പിന്നെ എന്താണു് കുടിക്കുക?'

അപ്പൂപ്പൻ പറഞ്ഞു, 'അസംബന്ധം പറയാതെ, മോനേ. ഇതൊന്നും ഉപയോഗമില്ലാതെ പോവുകയല്ല. എല്ലാം ബഡാപാനിയിലേക്കു് തിരക്കിട്ടൊഴുകുകയാണു്. ദാഹിച്ചു വലഞ്ഞ ഭൂമി കുറച്ചു വെള്ളം കുടിക്കും. പശുക്കളും കോലാടുകളും ചെമ്മരിയാടുകളും കുടിക്കും കുറെ വെള്ളം. ഉയർന്ന മേച്ചിൽസ്ഥലങ്ങളിൽനിന്നു് താഴെയിറങ്ങി വീട്ടിലേക്കു പോകുംവഴി അരുവി കടക്കുമ്പോൾ അവ ദാഹം തീർക്കും. ഇതൊക്കെ ശരിയായ ഉപയോഗമല്ലേ? ഇതിലും ഉയരത്തിലുള്ള ഉറവുകളിൽനിന്നാണു് നഗരവാസികൾക്കു് കുടിക്കാനുള്ള വെള്ളം വരുന്നതു്.'

കനു ഉയരത്തിലേക്കു നോക്കി. അവിടെ പിന്നെയും ഉറവുകൾ. താണ മുകൾത്തട്ടും ചുററും മതിൽക്കെട്ടുമുണ്ടു്. അവർ ആ ഉറവുകളിലേക്കു കയറി. നോക്കിയപ്പോൾ ചുമരുകൾ മേൽപ്പുരവരെ എത്തുന്നില്ലെന്നു് കണ്ടു. ഇടക്കു് അര മീററർ വീതിയിൽ കമ്പിവലയിട്ടു മൂടിയ ഒരു ഭാഗമുണ്ടു്. ഇതു് ആ കുഴികൾക്കകത്തു് വായുസഞ്ചാരത്തിനു വേണ്ടിയാണു്.

കനു കമ്പിവലയിലൂടെ അകത്തേക്കു നോക്കി. ചെറിയ പോടുകളിലൂടെ വെള്ളം തുള്ളിക്കുതിച്ചുചാടുന്നു, കൊച്ചരുവികളാകുന്നു, എല്ലാം ചേർന്നു് വലിയ അരുവികളാകുന്നു. അവിടെനിന്നു് കറുത്ത കുററൻപൈപ്പുകൾ ഈ വെള്ളം വഹിച്ചുകൊണ്ടുപോകുന്നു. ബാക്കി കിടക്കുന്ന വെള്ളം കുന്നിൻചെരുവിലൂടെ താഴോട്ടൊഴുകി മററു കുടിലുകളിൽനിന്നു വരുന്ന മററരുവികളുമായി ഒന്നുചേർന്നു് അറുപതോളം കിലോമീററർ താഴെ ബഡാപാനിയിലേക്കു് തിരക്കിട്ടൊഴുകുന്നു.

കനു അപ്പൂപ്പനോടു് ചോദിച്ചു, 'പൈപ്പുകൾ എവിടേക്കാണു് പോകുന്നതു്?'

'മുൽക്കിയിലെ വലിയ ഓവർഹെഡു് ടാങ്കിലേക്കു്. അവിടെനിന്നു് വേറെ പൈപ്പുകൾ നഗരത്തിൻെറ ഓരോ ഭാഗത്തേക്കും വെള്ളമെത്തിക്കുന്നു. പൈപ്പിലെ വെള്ളം തടവിൽ കിടക്കുന്ന വെള്ളമാണു്; അതൊരിക്കലും ബഡാപാനിയിലെത്തുന്നില്ല. ഇനി നമുക്കു പോവാം. ഈ സ്ഥലത്തു നിൽക്കുമ്പോൾ എനിക്കു് വല്ലാത്ത വിഷമം.'

'എന്താണു് വിഷമം അപ്പൂപ്പാ?'

'വളരെക്കാലം മുമ്പു് എത്രയോ കൊല്ലം ഞാനിവിടെ ജീവിച്ചതാണു്, മോനേ. എൻെറ വീടു് എവിടെയായിരുന്നെന്നു് കാണിച്ചുതരണോ? വരു.'

മിനുപ്പായി കിടക്കുന്ന ഒരു കൊച്ചുപുരയിടത്തിൻെറ നടുക്കു് കുറെ പരന്ന കല്ലുകളുടെ ഒരു കൂമ്പാരം. 'നോക്കു, ഈ കല്ലുകളായിരുന്നു എൻെറ വീടിൻെറ അസ്ഥിവാരം.'

അപ്പൂപ്പൻ അവിടെക്കിടന്ന കുറെ കല്ലുകൾ തള്ളി മാററി. ഒരു ചെറിയ മരപ്പന്തു് ഉരുണ്ടു പുറത്തു ചാടി. ഒരു കാലത്തു് ചെമപ്പു് ചായമടിച്ചിരുന്നതാണു്. ഇപ്പോൾ നിറം മങ്ങിപ്പോയി. അപ്പൂപ്പൻ അതെടുത്തു് കനുവിനു കൊടുത്തു. 'ഇതെടുത്തോളു. എൻെറ



ഭാര്യക്കു് ഒരു കൊച്ചുകുട്ടിയുണ്ടായിരുന്നു. അവനുവേണ്ടി ഞാനു ണ്ടാക്കിയതാണു് ഇതു്. വരൂ, ഇനി വീട്ടിൽ പോകാം.''

അവർ വീട്ടിലെത്തുമ്പോഴേക്കും സൂര്യൻ അസ്തമിക്കാറായി. അമ്മ വിളർത്ത മുഖവുമായി അവരെ കാത്തു് ലെയ്ക്കറിലേക്കുള്ള റോഡിൽ മേലും കീഴും ഓടുകയായിരുന്നു.

അവർക്കെന്തോ ആപത്തു പററിയെന്നായിരുന്നു അമ്മയുടെ വിചാരം. അവരെ കണ്ടതോടെ അവർക്കു് കലികേറി. അവർ അപ്പൂപ്പനെ പരുഷമായി ശകാരിച്ചു. കനുവിൻെറ ചെകിടത്തു് നല്ല കണക്കിനു് ഒരു പെടയും കൊടുത്തു. എന്നിട്ടു് പൊട്ടിക്കര ഞ്ഞുകൊണ്ടു് കനുവിനെയും വലിച്ചിഴച്ചു് വീട്ടിനകത്തേക്കു് ഓടി പ്പോയി.

വൈകുന്നേരത്തെ ഭക്ഷണം തയ്യാറായപ്പോഠം അമ്മ അപ്പൂപ്പ നോടു പറഞ്ഞു, 'അമ്മാമാ, നിങ്ങഠം നിങ്ങളുടെ മുറിയിൽത്തന്നെ ഭക്ഷണം കഴിക്കുകയാണു് നല്ലതു്. നിങ്ങളുടെ കൂടെയാകുമ്പോഠം കനു മോശമായി പെരുമാറുന്നു.' അവർ കനുവിൻെറ നേരെ തിരി ഞ്ഞു് അട്ടഹസിച്ചു, ''ഇനി അപ്പൂപ്പൻെറകൂടെ പോയാൽ ഞാൻ നല്ല അടിവെച്ചുതരും. ആ വൃത്തികെട്ട പഴയ പന്തു് തൊടാനും പാ ടില്ല.' അമ്മ കനുവിൻെറ കയ്യിൽനിന്നു് പന്തു് പിടിച്ചെടുത്തു് ജനൽ തുറന്നു് ഒരേറു കൊടുത്തു. അപ്പൂപ്പൻ ഒന്നും പറഞ്ഞില്ല. അ ദ്ദേഹം കാലു് വലിച്ചുകൊണ്ടു് സ്വന്തം മുറിയിലേക്കു് പോയി. ഭക്ഷണം തൊടാതെ തിരിച്ചയച്ചു.

പിറേറന്നു രാവിലെ കനു ഉറക്കമുണർന്നു് ആദ്യമായി ചെയ്തതു് അപ്പൂപ്പൻെറ മുറിയിലേയ്ക്കു് ഓടുകയാണു്. അപ്പൂപ്പൻ അവിടെ ഉ ണ്ടായിരുന്നില്ല. അദ്ദേഹത്തിൻെറ മുട്ടൻവടിയും കരിമ്പടവും ഫോറസ്റ്റർമാരുടെ പഴയ തുകൽബാഗും കാണാനില്ല. കനു മെല്ലെ തിരികെ വന്നു് തൻെറ പുലിപ്പുസ്തകമെടുത്തു് ഏറെ നേരം ഒരേ പേജിൽത്തന്നെ നോക്കിക്കൊണ്ടിരുന്നു.

കുറച്ചു കഴിഞ്ഞു് അടുക്കളക്കാരി കാന്തായി അപ്പൂപ്പനുള്ള റൊ ട്ടിയും പാലുമായി അദ്ദേഹത്തിൻെറ മുറിയുടെ വാതിൽക്കലേക്കു ചെന്നു. കനു തല ഉയർത്തിപ്പറഞ്ഞു: 'അപ്പൂപ്പനു് റൊട്ടിയും പാ ലും വേണ്ടിവരില്ല. അദ്ദേഹം പോയിരിക്കുന്നു.''

ഇതു കേട്ടു് അമ്മ ഊണുമുറിയിൽനിന്നു് ഓടിയെത്തി. 'പോ യിരിക്കുന്നോ! എന്താണു് അതിനർത്ഥം? എൺപതു കഴിഞ്ഞ ഒരു വൃദ്ധൻ ഈ കാലാവസ്ഥയിൽ എവിടെപ്പോകാനാ?'

കനുവിന്റെ ഹൃദയത്തിനു ഭാരം തോന്നി. 'അപ്പൂപ്പൻ ബഡാപാനിയിലേക്കു് പോയതാവും. അദ്ദേഹത്തിനെ കൊണ്ടുപോകാൻ അവിടെ ബോട്ടുവരും. അദ്ദേഹം ഭാര്യയെ അന്വേഷിച്ചു് പോവുകയായിരിക്കും. അവരുടെ മരിച്ചുപോയ മകനുവേണ്ടി അപ്പൂപ്പനുണ്ടാക്കിയ പന്തു് അമ്മ വലിച്ചെറിഞ്ഞില്ലേ?'

അമ്മയുടെ മുഖം വിളർത്തു് ചാരനിറമായി. അവർ പതുക്കെ അടുക്കളത്തോട്ടത്തിന്റെ ഭാഗത്തേക്കു പോയി ആ പന്തെടുത്തു കൊണ്ടു വന്നു. അതു് സാരിത്തലപ്പുകൊണ്ടു് തുടച്ചു വെടുപ്പാക്കി. എന്നിട്ടു് ചോദിച്ചു, 'നാളെ നിന്റെ അച്ഛൻ കൽക്കട്ടയിൽ നിന്നു വന്നു് അപ്പൂപ്പന്റെ കാര്യം ചോദിക്കുമ്പോൾ ഞാനെന്തു പറയും?'

കനു പറഞ്ഞു, 'അച്ഛൻ അപ്പൂപ്പനു വേണ്ടി കമ്പിളിക്കുപ്പായം കൊണ്ടു വരുന്നുണ്ടല്ലോ—കാലിനു വിഷമമില്ലാതിരിക്കാൻ റബ്ബർസൈഡുള്ള ക്യാൻവസ് ഷൂസും. തുകൽച്ചെരിപ്പുകൾ അപ്പൂപ്പന്റെ കാലിലെ മുളക്കു് വേദനയുണ്ടാക്കും.' കനു കരയാൻ തുടങ്ങി.

അമ്മ എണീറ്റു് മുറിയിൽ അങ്ങുമിങ്ങും നടക്കാൻ തുടങ്ങി, കട്ടൻ വലിച്ചിടലും പുസ്തകങ്ങൾ ഒതുക്കി വെക്കലുമായിട്ടു്. എ





ന്നിട്ടവർ ഇരുന്നു. 'അപ്പൂപ്പൻ ബഡാപാനിയിലേക്കാണ് പോയ തെന്ന് ഉറപ്പുണ്ടോ? ബസ്സിനാണോ പോയത്?'

കനു പുഞ്ചിരിയോടെ. 'അപ്പൂപ്പൻ എങ്ങിനെയാണ് ബസ്സ് പിടിക്കുക? ബഡാപാനി ഒത്തുചേരുന്ന സ്ഥലംവരെ ധാൻവേതി അരുവിയുടെ കരയിൽക്കൂടി പോകും. ബോട്ട് എവിടെയാണ് അപ്പൂപ്പനെ കാത്തുനിൽക്കുന്നതെന്ന് ആർക്കറിയാം?'

അമ്മക്ക് ഇതൊന്നും മനസ്സിലായില്ല. എന്നാലും അവർ പറഞ്ഞു. 'നമുക്ക് ആ വഴിക്ക് പോകാം. നമുക്ക് അദ്ദേഹത്തിനെ തിരികെ കൊണ്ടുവരണം. ഇതെല്ലാം എന്റെ തെററാണ്. അപ്പൂപ്പനെപ്പോലെ വേറെ ആരാണുള്ളത്!'

അവക്ക് ഒരുങ്ങാൻ ഏറെനേരമൊന്നും വേണ്ടിവന്നില്ല. അമ്മ ഒരു ചെറിയ സഞ്ചിയിൽ കുറച്ച് ഭക്ഷണം കരുതി. തനിക്കും കനുവിനും വേണ്ടി ഓരോ വടിയുമെടുത്തു. രണ്ടുപേരും നല്ല കമ്പിളി ഉടുപ്പുകളും നടക്കാൻ പററിയ ഷൂസും ധരിച്ചു. കനു തന്റെ കൊച്ചു മരപ്പന്തെടുത്തു കീശയിലിട്ടു. അപ്പൂപ്പൻ കൊടുത്തതല്ലേ? അവിടെ ഇട്ടേച്ചു പോയാൽ പററില്ലല്ലോ.

ഉറവയിൽ നിന്നും കൂടുതലായുള്ള വെള്ളം ഒഴുകിപ്പോകുന്ന കൊച്ചരുവിയും മററു കൊച്ചരുവികളുമായി ഒത്തുചേർന്നു് മുൽക്കിയിലേക്ക് ഒഴുകുന്നതിനു വളരെ മുമ്പുതന്നെ വലിയൊരു അരുവിയായിത്തീർന്നിരുന്നു. മുൽക്കിയരുവി മലഞ്ചെരുവിൽ വെട്ടിത്തിളങ്ങി തുള്ളിക്കളിച്ചു. മലയുടെ താഴ്‌വരയിൽ ഒരു നർത്തകിയുടെ വിരുത്തിയ പാവാടപോലെ സുന്ദരമായ വെള്ളച്ചാട്ടമായി അതു ധാൻവേതിയരുവിയിൽ മുഴുകുന്നു. എന്നിട്ട് ഇരുവരും ചേർന്നു് ഗുളുഗുളുശബ്ദത്തോടെ കുതിച്ചൊഴുകുന്നു. അതിമനോഹരമായ പ്രദേശം. പുഴയുടെ കരയിൽ കൂററൻ മരങ്ങൾ വളർന്നുനിൽക്കുന്നു.

പുഴയുടെ അരികിലൂടെ ഒരു വഴിയുണ്ടു്. ആ വഴിക്കാണു് അവ ക്കു് പോകേണ്ടതു്.

തണൽ വിരിച്ച ഒരു സ്ഥലം ചൂണ്ടിക്കാണിച്ചുകൊണ്ടു് കന്ന പറഞ്ഞു. 'ഇവിടെയാണു് ചിലയാളുകൾ മീൻ പിടിക്കുന്നതു്. വേനൽക്കാലത്തു് വെള്ളം കേറുമ്പോൾ മി. ഹോംഡറുടെ കുളങ്ങ ളിൽനിന്നു് ആററുമീനുകൾ രക്ഷപ്പെട്ടു് ധാൻഖേതിയരുവിയിലൂടെ നീന്തിവരും. ഇവിടെ ആളുകൾ അവയെ പിടിക്കും.''

അമ്മ അത്ഭുതപ്പെട്ടു. 'ഇതൊക്കെ നിനക്കെങ്ങിനെയറിയാം, കന്നൂ?'

'അപ്പൂപ്പൻ ചിലപ്പോൾ എന്നെ ഇവിടെ കൊണ്ടുവരാറുണ്ടു്.'

പൈൻസൂചികൾക്കിടയിലൂടെ കാററ് നെടുവീർപ്പിട്ടു. അ മ്മക്കു് കിതച്ചിട്ടു വയ്യ. ''നമുക്കു് കുറച്ചുനേരം വിശ്രമിക്കാം, കന്നു. ഒന്നു നിൽക്കാതെ എനിക്കിനി നടക്കാൻ വയ്യ.'

പ്രഭാതസൂര്യൻ ചൂടുപിടിപ്പിച്ച ഒരു പരന്ന പാറമേലിരുന്നു് അമ്മ കാൽമുട്ടുകൾ തിരുമ്മാൻ തുടങ്ങി. കുന്നിൻമുകളിൽ നിന്നു താഴെയിറങ്ങുമ്പോൾ ശരീരത്തിൻെറ ഭാരം മുഴുവൻ കാൽമുട്ടുകളി ലാണു് ചെന്നുവീഴുന്നതു്. മുട്ടുവേദനയുണ്ടാവും. കുറഞ്ഞ പക്ഷം പ്രായമായവരുടെ മുട്ടെങ്കിലും വേദനിക്കും. അമ്മക്കും അപ്പൂപ്പനും മുട്ടുവേദനയുണ്ടാവും. കന്നുവിന്നില്ല.

അമ്മ വിശ്രമിക്കുമ്പോൾ കന്ന ചുററും നോക്കി. പാറകൾക്കി ടയിൽ ഒരു പോടു്. അതിന്നരികിലായി കുറച്ചു വെള്ളം കെട്ടി നിൽക്കുന്നു. അവിടെ പാൽപ്പാട നിറത്തിലുള്ള കൂണുകൾ വളർന്നു നിൽക്കുന്നു. തുവലിൻെറ ചേലിലുള്ള കൂണുകൾ. ഉള്ളിചേർത്തു വറുത്താൽ ഇതു് നല്ല രുചിയായിരിക്കുമെന്നു് അപ്പൂപ്പൻ പറഞ്ഞി ട്ടുണ്ടു്. അമ്മയാണെങ്കിൽ കൂൺ തൊടാൻപോലും സമ്മതിക്കില്ല. വിരലിന്മേൽ ചൊറി വരുമെന്നാണു് അമ്മ പറയുന്നതു്. കൂൺ തിന്നാൽ ചത്തുപോകുമത്രെ. പക്ഷെ, അപ്പൂപ്പൻ പറഞ്ഞിട്ടുണ്ടു്, വിഷമുള്ള ഇനം കൂൺ തിന്നാലേ അപകടമുള്ളു എന്നു്. വേർതി രിച്ചറിയാൻ കഴിയണം. ഈ തുവൽ മാതിരിയുള്ള കൂണിന്നു് ഒരു കുഴപ്പവുമില്ല. നല്ല രുചിയാണു താനും.

കന്ന ആ പോട്ടിൽ നോക്കി. രണ്ടു ചെറിയ പ്രകാശബിന്ദു ക്കൾ തെളിഞ്ഞുകാണുന്നു. പോട്ടിന്നകത്തു താമസിക്കുന്ന വെള്ളെ ലിയുടെ കണ്ണുകളാണു്. കന്ന കഴിഞ്ഞ തവണ കണ്ടപ്പോൾ നാലു

കുഞ്ഞുങ്ങളുണ്ടായിരുന്നു. അവനും അപ്പൂപ്പനും കൂടി എത്തിനോക്കിയപ്പോൾ അതു് പല്ലിളിച്ചു കാട്ടി. ആ കുഞ്ഞുങ്ങളിപ്പോൾ വളർന്നു് അവയുടെ പാട്ടിനു് പോയിട്ടുണ്ടാവും. ഇപ്പോൾ എലി ഒരു മൂലയിൽ കണ്ണും തുറിച്ചു പതുങ്ങിയിരിക്കയാണു്. കനു പോക്കറ്റിൽ നിന്നു കുറെ കടലയെടുത്തു് പോട്ടിന്റെ ഉള്ളിലേക്കിട്ടു. ചെറിയ മൃഗങ്ങളുടെ നേർക്കു ഒരിക്കലും തീററയിട്ടു കൊടുക്കരുതെന്നു് അപ്പൂപ്പൻ പറഞ്ഞിട്ടുണ്ടു്. അവ ഭയപ്പെട്ടു പോകും.

ആ പ്രദേശത്തു് ഒരു പ്രത്യേകതരം പുല്ലു് വളർന്നുനിൽപ്പുണ്ടു്. നീണ്ട ഇലകൾ. ഇളം ചെമപ്പുനിറത്തിലുള്ള വരകളുണ്ടു്. ഈ ഇലകൾ കയ്യിലിട്ടു തിരുമ്മിയാൽ നല്ല മണം വരും. അമ്മക്കു് ആ



മണം വലിയ ഇഷ്ടമായി. അമ്മ മുമ്പൊരിക്കലും ഈ ചെടികളെ ശ്രദ്ധിച്ചിട്ടില്ല.

വീതിയേറിയ ഇലകളുമായി കാട്ടു ലില്ലികൾ വളർന്നു നിൽക്കുന്നു. ഇലകളുടെ താഴെ ഒരു പതക്കട്ട തൂങ്ങിനിൽക്കുന്നു. ഛ അമ്മ പറഞ്ഞു. ''ആരുടെയോ തുപ്പലാണത്. ദൂരെ കളയൂ.''

കനു ചിരിച്ചു. 'ഈ അമ്മക്കൊന്നും അറിയില്ല. ഇതു തുപ്പലൊന്നുമല്ല. ഈ പതയുടെ അകത്ത് ഒരു ചെറിയ ജീവിയുണ്ട്. സ്വന്തം ശരീരത്തിൽ നിന്നു നുരയും പതയും പരത്തി വിരിച്ച് അതിനകത്ത് ഒളിച്ചിരിക്കയാണ്—ഗൗളികളും കുരുവികളും കാണാതിരിക്കാൻവേണ്ടി.'

അമ്മ നെടുവീർപ്പിട്ടുകൊണ്ടു പറഞ്ഞു. 'അപ്പൂപ്പനാകും ഇതെല്ലാം പഠിപ്പിച്ചത്—നിന്റെ അച്ഛനെ പഠിപ്പിച്ചതുപോലെ. അച്ഛന് ഈ സ്ഥലമൊക്കെ അറിയാം. വരൂ, നമുക്ക് നമ്മുടെ വ





ഴിക്കു പോകാം. ഇല്ലെങ്കിൽ നമുക്കു് അപ്പൂപ്പന്റെ ഒപ്പമെത്താൻ പററില്ല. നാളെ അച്ഛൻ ഇവിടെയെത്തും.'

കനു ഇതുകേട്ടു് സന്തോഷം കൊണ്ടു മതിമറന്നു. അവൻ അതിവേഗത്തിൽ നടന്നു. 'അമ്മേ, വേഗം വരൂ; വേഗം. അപ്പൂപ്പൻ നല്ല കൗശലക്കാരനാണു്. ഇതിലിടക്കു് വളരെ ദൂരെ എത്തിയിട്ടുണ്ടാവും!''

ഇരുവർക്കും നല്ല ദാഹം. അരുവിക്കരയിലെ പുൽത്തകിടിയിൽ കുനിഞ്ഞിരുന്നു് മലയിലെ മധുരമായ കുളിർനീർ കൈക്കുമ്പിളും നിറയെ കോരിക്കുടിച്ചു. പിന്നെയും യാത്ര തുടർന്നു, മലമുകളിൽ നിന്നു താഴോട്ടുതന്നെ. ചില ഭാഗത്തു് വഴി ഒരുവിധം കൊള്ളാം; മററു ചിലയിടത്തു് വളരെ പരുക്കനും. കനു തത്തിച്ചാടി മുമ്പെ പോകും; എന്നിട്ടു് അമ്മ വരാൻ കാത്തു നിൽക്കും. വലിയ പാറക്കല്ലുകൾ കേറിയിറങ്ങാൻ അവൻ അമ്മയെ സഹായിക്കും.

സൂര്യൻ തലക്കുമീതെ നിന്നു ജ്വലിച്ചു. രാവിലെ തുടങ്ങിയ നടത്തമല്ലേ—അവർ ക്ഷീണിച്ചു. വല്ലാത്ത ഉഷ്ണം. എന്നാലും അപ്പൂപ്പനെ കൂട്ടിക്കൊണ്ടല്ലാതെ മടങ്ങുന്നതു അവർക്കു സമ്മതമല്ല. പോരെങ്കിൽ മടക്കയാത്ര എന്നുവെച്ചാൽ ശരിക്കും മലകയററം തന്നെയാണല്ലോ. അതിനുവേണ്ട ശക്തിയില്ലാ ഇപ്പോാം.

അമ്മ കലശലായി കിതച്ചു. 'ഏതു വഴിക്കാണു് അപ്പൂപ്പൻ പോയതെന്നു് ആർക്കറിയാം! ഈ വഴിക്കു് വന്നിട്ടേ ഇല്ലെന്നു വരാം.''

'അല്ലമ്മേ അല്ല. അപ്പൂപ്പൻ അരുവിക്കരയിലൂടെ മാത്രമേ പോകൂ. നമ്മുടെ ധാൻവേത്തിയരുവി ലമ്പറിങ്ങുമായി ചേരുന്നതു് കുറെ മുമ്പാണു്. വേറെയും അരുവികളുണ്ടു്. എല്ലാം ബഡാപാനിയിൽ ചെന്നു ചേരുന്നു ഏതെങ്കിലും ഒരരുവിയുടെ കരപിടിച്ചുപോയാൽ ബഡാപാനിയിലെത്തും. അവിടെയാണു് അപ്പൂപ്പൻെറ ബോട്ടു് കാത്തു നിൽക്കുന്നതു്.'

ഇതു കേട്ടപ്പോാം അമ്മ വേഗം നടന്നു. കനുവിൻെറ ഒപ്പം ഓടി എന്നുതന്നെ പറയാം മുഖം ചെമന്നു. തലമുടി പാറിപ്പറന്നു. അവർ ഉച്ചയ്ക്കുശേഷവും വൈകുന്നേരം വരെയും നടന്നു. അങ്ങിനെ മുഗ്ഗമിയിലെത്തി. അവിടെ അരുവി നൂറുമീററരോളം താഴത്തേക്കു കുതിച്ചു ചാടുകയാണു്—അതിഗംഭീരമായ ഒരു വെള്ളച്ചാട്ടം. അമ്മ ഞെട്ടിയതുപോലെ പെട്ടെന്നു നിന്നു. 'ഇനിയോ, കനൂ?'

കനു ചിരിച്ചു; വളഞ്ഞു പോകുന്ന ഇടുങ്ങിയ ഒരു വഴി ചൂണ്ടിക്കാണിക്കുകയും ചെയ്തു അലറിക്കുതിക്കുന്ന വെള്ളച്ചാട്ടത്തിൻെറ അരികിലൂടെ വളഞ്ഞു പുളഞ്ഞുപോകുന്ന ഒരു വഴി. ''നോക്കൂ. അതാണു് നമ്മുടെ വഴി,'' അവൻ പറഞ്ഞു. ''നേരെ താഴെ അററം വരെ ചെല്ലും പക്ഷെ, അമ്മയ്ക്കു മുട്ടുവേദനയല്ലേ — നടക്കാനൊക്കുമോ?''

അമ്മ പറഞ്ഞു, 'സാരമില്ല, എൻെറ മുട്ടൊക്കെ ശരിയായി.' അമ്മ ഓടി അവൻെറ മുമ്പിൽ കടന്നു. വെള്ളച്ചാട്ടത്തിൻെറ ചെകിടടപ്പൻ മുഴക്കം. തമ്മിൽത്തമ്മിൽ സംസാരിക്കുന്നതുപോലും കോക്കില്ല. പറക്കുന്ന വെള്ളപ്പാററലിൽ നിന്നു് കുറെ തുള്ളികാം അവരുടെ മുടിയിലും പുരികങ്ങളിലും തങ്ങിനിന്നു. അവർക്കു താഴെ ഭൂമി കുലുക്കംപോലെ തോന്നി.

അവർ ഒന്നും മിണ്ടാതെ താഴെയിറങ്ങി. ഒരടി തെററിയാൽ കഴിഞ്ഞു, വലിയ ആപത്തായി. ഇടക്കിടക്ക് അമ്മ നിന്നു് അത്ഭുതത്തോടെ ചുററും നോക്കും. മലയിടുക്കുകൾ, പാറക്കെട്ടുകൾ, കൂററൻ മരങ്ങൾ, മേഘങ്ങളില്ലാത്ത, തെളിഞ്ഞ നീലാകാശം—എല്ലാം അയഥാർത്ഥമായി കാണപ്പെട്ടു. അങ്ങിനെ അവർ വെള്ളച്ചാട്ടത്തിന്റെ താഴ്‌വരത്തെത്തി.

അലറിച്ചാടുന്ന വെള്ളം താഴെ ആഴത്തിലൊരു കുളം കോരിയെടുത്തിരിക്കുന്നു. ഇവിടെ വെള്ളം ചുഴികളായി നിന്നു കറങ്ങി. വെള്ളത്തിന്റെ കണികകൾ പറന്നു് മഴക്കാറു് മൂടിയതുപോലെനിന്നു. ചെരിഞ്ഞുവീഴുന്ന സൂര്യപ്രകാശം ഒരു മഴവില്ലു് സൃഷ്ടിച്ചിട്ടുണ്ടു്. അമ്മ ഒന്നും മിണ്ടാതെ പകച്ചുനോക്കിനിന്നു. കനുവും മൗനമായി അമ്മയുടെ അരികേ നിന്നു.

പെട്ടെന്നു് നിബിഡമായ വനാന്തരത്തിൽനിന്നു് കുളക്കരയിൽ അപ്പൂപ്പൻ പ്രത്യക്ഷപ്പെട്ടു. കയ്യിൽ എന്തോ ഒന്നു് വളരെ സൂക്ഷിച്ചും അരുമയായും പിടിച്ചിട്ടുണ്ടു്.

''അപ്പൂപ്പാ, അപ്പൂപ്പാ,'' കനു വിളിച്ചു കൂവിക്കൊണ്ടു് അപ്പൂപ്പന്റെ അടുത്തേക്കു പാഞ്ഞു.

അമ്മയും പാഞ്ഞുചെന്നു് അപ്പൂപ്പന്റെ കാൽക്കൽ വീണു 'ഓ അമ്മാമാ, എനിക്കു് മാപ്പു തരൂ!' അവർ പൊട്ടിക്കരഞ്ഞു.



അപ്പൂപ്പനു കലശലായ ദ്വേഷ്യം വന്നു. 'എണീക്കൂ, കുട്ടീ', അദ്ദേഹം വിളിച്ചു പറഞ്ഞു; 'ഇതു കണ്ണീരൊഴുക്കാനുള്ള സമയമല്ല. ഈ കാട്ടുകോഴിയുടെ ചിറകിനു പരിക്കു പററിയിരിക്കുന്നതു കണ്ടുകൂടെ? വേട്ടക്കാർ പുറത്തിറങ്ങിയിരിക്കുന്നു, പിന്നെയും. നം ശങ്ങൾ! കമ്പുകൾ കൊണ്ടുവരൂ—നല്ലൊരു ചീളുണ്ടാക്കണം. വേഗമാകട്ടെ, വേഗം!'

ആ ഭംഗിയുള്ള പക്ഷിയെ കാൽമുട്ടുകളിൽ വെച്ച് അപ്പൂപ്പൻ ഒരു പാറപ്പുറത്തിരുന്നു. മുഷിഞ്ഞൊരു കർച്ചീഫെടുത്ത് നെററി തുടച്ചു. അമ്മയുടെ സഞ്ചിയിൽ നൂലും പേനക്കത്തിയും കുറെ പഴന്തുണിയുമുണ്ടായിരുന്നു. കനു ചീളുണ്ടാക്കാനായി കമ്പുകൾ ശേഖരിച്ചു. സുന്ദരൻ പക്ഷി അപ്പൂപ്പൻെറ മടിയിൽ കണ്ണടച്ചു കിടപ്പായിരിക്കുന്നു.



കന നിലവിളിച്ചു, 'അതു ചത്തു പോയോ, അപ്പൂപ്പാ?'

അപ്പൂപ്പൻ അവനെ ശകാരിച്ചു. 'അടങ്ങിയിരിക്കു, മോനെ, ആണുങ്ങൾ നിലവിളിക്കുകയില്ല. ഇതിനെ മുറുകെ പിടിക്കു, ഞാൻ ചീളു് വെച്ചു കെട്ടട്ടെ.'

കാട്ടുകോഴിക്കു് എന്തൊരു ഭംഗിയാണു്! കഴുത്തിനു ചുറ്റും നീലയും പച്ചയുമായ നിഴലുകൾ കലർന്ന സ്വർണ്ണ—ഓറഞ്ചു്—ചെമപ്പു നിറങ്ങൾ. മെല്ലെമെല്ലെ അതിന്റെ കറുത്ത കണ്ണുകൾ തുറന്നു. കന ആഹ്ലാദംകൊണ്ടു് തുള്ളിക്കളിച്ചു. അപ്പൂപ്പൻ പക്ഷിയെ കമ്പിളിപ്പുതപ്പിൽ പൊതിഞ്ഞു് അമ്മയുടെ കയ്യിൽ കൊടുത്തു. 'ഇതാ, ഇതിനെ പിടിക്കു, മോളേ. ഞാൻ എന്റെ സാധനങ്ങളെല്ലാം എടുത്തു വരട്ടെ.'

കന അദ്ദേഹത്തിന്റെ കൂടെ കാടിന്റെ അററത്തേക്കു പോയി. അവിടെ ഒരു മരക്കൊമ്പത്തു് തൂക്കിയിരിക്കുകയാണു് അദ്ദേഹത്തിന്റെ ഓവർകോട്ടും തൊപ്പിയും സഞ്ചിയും. എല്ലാമെടുത്തു് അവർ അമ്മ കാത്തിരിക്കുന്നേടത്തേക്കു പോന്നു.

'ഇനി വീട്ടിലേക്കു്,'' അപ്പൂപ്പൻ പറഞ്ഞു.

അമ്മ വല്ലാതെ വിഷമിക്കുന്നതുപോലെ കാണപ്പെട്ടു. ''വീട്ടിലേക്കോ, അമ്മാമ? എങ്ങിനെ വീട്ടിൽ പോകാനൊക്കും? വീടു് എത്ര ദൂരെയാണു്! എനിക്കാണെങ്കിൽ ഒരടി നടക്കാൻ വയ്യ.'

'അസംബന്ധം' അപ്പൂപ്പൻ പറഞ്ഞു. 'വീടു് ഒരിക്കലും ദൂരെയല്ല. ആ വളവു തിരിഞ്ഞാൽ നേരെ കാണാം ബസു് റോഡു്. ബസ്സു് നമ്മളെ ശരിക്കും മുൽക്കിക്കുന്നിന്റെ താഴ്വരയിലെത്തിക്കും. ഈ ബസ്സു മുൽക്കിയിൽ നിന്നു് ബഡാപാനിയിലേക്കു് പോകുന്നതാണു്. ഞാൻ ഇങ്ങോട്ടു വന്നതു് ഇതിലാണു്.'

ഇങ്ങിനെ പറഞ്ഞു് അദ്ദേഹം അവരുടെ നേരെ രൂക്ഷമായി നോക്കി. 'ഈ വഴിയത്രയും നടന്നിട്ടല്ലല്ലൊ നിങ്ങളിങ്ങോട്ടു വന്നതു്, മോളേ?' അമ്മ ഒന്നും മിണ്ടാത്തതുകൊണ്ടു് അദ്ദേഹം കനവിനോടു ചോദിച്ചു. 'ശരി ഇങ്ങിനെയാണോ നീ നിന്റെ ഈ പാവം അമ്മയെ നോക്കുന്നതു്!' കന തലതാഴ്ത്തി.

ബസ്സിൽ കേറിയതിനുശേഷം അപ്പൂപ്പന്റെ അടുത്തു ചേർന്നിരുന്നുകൊണ്ടു്, കന മന്ത്രിച്ചു, 'ഞങ്ങൾക്കു് അരുവിയുടെ കരയിലൂടെ നടക്കേണ്ടി വന്നു, അപ്പൂപ്പാ. അപ്പൂപ്പന്റെ ബോട്ടെവിടെയാണെന്നു് ഞങ്ങൾക്കറിയില്ലല്ലോ.'

അപ്പൂപ്പൻ അത്ഭുതപ്പെട്ടു. 'ബോട്ടോ? എന്തു ബോട്ടു്? ബോട്ടുകളെപ്പററി സംസാരിക്കാനുള്ള സമയമല്ലാ ഇതു് മോനെ. ബോ

ട്ടാണത്രേ! ഈ പക്ഷിയെ ആർ ശുശ്രൂഷിക്കും? ഇതു് ശരിക്കും ഉണർന്നാൽ മുമ്പിൽ കണ്ടവരെയെല്ലാം കൊത്തും. പിന്നെ നാളെ നിന്റെ അച്ഛൻ വരില്ലേ? അയാളുടെ കൂടെ മീൻ പിടിക്കാൻ ആരു് പോകും? ഇപ്പോൾ ബോട്ടുകളെപ്പററി ഒന്നും പറയരുതു്!'

അങ്ങിനെ അവർ പക്ഷിയേയും കൊണ്ടു് സന്ധ്യക്കു് വീട്ടിൽ തിരിച്ചെത്തി. പക്ഷിയെ നെരിപ്പോടിനടുത്തു് ഒരു കൂടയിൽ കിടത്തി. കാന്തായി അവക്കു് ചൂടുള്ള ഭക്ഷണം തയ്യാറാക്കിയിരുന്നു. യൂ—ബിൻ റോഡിലൂടെ അങ്ങോട്ടുമിങ്ങോട്ടും നടക്കുകയായിരുന്നു. വെളിച്ചം തിളങ്ങുന്ന ജനലുകൾ അവരെ സ്വാഗതം ചെയ്തു.

അടുത്ത ദിവസം അച്ഛൻ വന്നു. വലിയൊരു കൂട നിറയെ അത്ഭുതവസ്തുക്കൾ. എല്ലാററിലും വലിയ അത്ഭുതം സോനാലിയിൽ നിന്നുവന്ന അമ്മൂമ്മയായിരുന്നു. അവർ നക്ഷത്രംപോലെ വെട്ടിത്തിളങ്ങുകയും പുഞ്ചിരികൊള്ളുകയും ചെയ്തു.

അമ്മയ്ക്കു് സോനാലിയോളം മൽക്കി ഇഷ്ടമല്ല എന്നു കനു പറഞ്ഞപ്പോൾ അമ്മൂമ്മ ചോദിച്ചു. 'എന്തുകൊണ്ടു്?'

'എനിക്കു് വീടിനെപ്പററിയുള്ള വിചാരമാണു് എപ്പോഴും.' അമ്മ പറഞ്ഞു.

'വീടിനെപ്പററി വിചാരമോ?' അമ്മൂമ്മ ചോദിച്ചു. 'ഏതു



വീട്? നീ എവിടെ താമസിക്കുന്നുവോ, അതാണ് നിന്റെ വീട്, കുഞ്ഞേ. ഈ അയൽപക്കക്കാരാണ് നിന്റെ ചങ്ങാതിമാർ. ഇതാണ് നിന്റെ വീട്. ഇതു് എന്റെയും വീടാകാൻ പോകുന്നു. നിന്റെ ഇളയമ്മാമൻ ഉദ്യോഗത്തിൽ നിന്നു പിരിഞ്ഞു. ഇനി സോനാലിയിലെ വീട് അവൻ നോക്കിക്കൊള്ളും. കുറച്ചുകാലം ഞാനിവിടെ താമസിക്കാൻ പോവുകയാണ്, നിങ്ങൾക്കാർക്കും വിരോധമില്ലെങ്കിൽ. എനിക്കീ സ്ഥലം വളരെ ഇഷ്ടമാണ്.

